# ക്രൈസ്തവ കാഹളം

ഡിസംബർ 2015




## സമാധാനത്തിന്റെ രാജാവ്

### കവർ സ്റ്റോറി



**ക്രിസ്തുമസ്: കലാപഭൂമിയിൽ പരക്കുന്ന പ്രത്യാശയുടെ വെളിച്ചം**

ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്



**സമകാലീന സമൂഹത്തിൽ ക്രിസ്തുമസ്സിന്റെ സാംഗത്യം**

ജേക്കബ് പുന്നൂസ്



**യേശുവെന്ന ഇമ്മാനുവേൽ**

ഫാ. ഫിലിപ്പ് ചെമ്പകശ്ശേരി



## Hail, Holy Queen

Hail, holy Queen, Mother of mercy,
hail, our life, our sweetness, and our hope.
To you we cry, the children of Eve;
to you we send up our sighs,
mourning and weeping in this land of exile.
Turn, then, most gracious advocate,
your eyes of mercy toward us;
lead us home at last
and show us the blessed fruit of your womb,
Jesus:
O clement, O loving, O sweet Virgin Mary.

ക്രൈസ്തവ കാഹളം

ഡിസംബർ 2015




**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4

# ഉള്ളടക്കം



# യുദ്ധഭൂമിയിൽ പിറക്കുന്ന ഉണ്ണിയേശു

ക്രിസ്തുമസ് സമാഗതമാവുകയാണ്. ലോകത്തിന്റെ രക്ഷക്കായി ദൈവം മനുഷ്യനായി അവതരിച്ച ചരിത്രസംഭവം നാം വീണ്ടും ഓർക്കുന്നു. മാലാഖമാർ പാടി "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ സന്മനസ്സുള്ളവർക്കു സമാധാനം", ഈ വർഷം യേശു പിറക്കുന്നതെവിടെയാണ്. മുമ്പെങ്ങും ഇല്ലാത്ത വിധം ലോകം അസമാധാനത്തിന്റെ നടുവിലാണ്. ചുറ്റും ചോരക്കളങ്ങളും, ചിതറിയോടുന്ന മനുഷ്യരും. മനുഷ്യജീവന് വില കല്പിക്കാതെ ഭീകരത സംഹാരതാണ്ഡവമാടുന്നു. ഭീതി നിറഞ്ഞ മുഖങ്ങളാണ് നാം എവിടെയും കാണുന്നത്. ഒരു വശത്ത് സമാധാന കരാറുകൾ ഒപ്പുവയ്ക്കുന്ന രാഷ്ട്രത്തലവൻമാർ, മറുവശത്ത് അവർ തന്നെ ഭീകരതക്ക് വെള്ളവും വളവും കൊടുക്കുന്ന രഹസ്യസമീപനങ്ങൾ. സമാധാനത്തിന്റെ വക്താക്കൾ തന്നെ അസാമാധാനത്തിന്റെ കരിനിഴൽ പടർത്തുന്ന ദയനീയ കാഴ്ച. ഈ അസമാധാനത്തിന്റെ നടുവിലേക്കാണ് സമാധാനത്തിന്റെ രാജാവ് പിറക്കുന്നത്. യുദ്ധഭൂമിയിൽ പിറക്കുന്ന ഉണ്ണിയേശുവിനെ പ്രതീക്ഷയോടെ കാത്തിരിക്കുന്ന കുരുന്നുകളുണ്ട്. മുറിവേറ്റ കുഞ്ഞുങ്ങൾ, മുഖം വാടിയ കുഞ്ഞുങ്ങൾ, അഭയാർത്ഥികളായി പലായനം ചെയ്യാൻ വിധിക്കപ്പെട്ട ഒരു വലിയ സമൂഹം. പ്രതീക്ഷ നഷ്ടപ്പെട്ടിരിക്കുമ്പോൾ "നിങ്ങൾക്കു സമാധാനം" എന്നു പറഞ്ഞു കൊണ്ട് "ഇമ്മാനുവേൽ" കടന്നുവരുന്നു. അവൻ നമ്മോടുകൂടെ കൂടാരമടിച്ച് വസിക്കുന്നു. പ്രതീക്ഷയറ്റ ജനത്തിന് പ്രത്യാശ പകരുന്നതാണ് യേശുവിന്റെ ജനനം. ലോകത്തെ മാറ്റി മറിക്കുവാൻ യേശുവിനു കഴിഞ്ഞു. ഇനിയും കഴിയും.

പ്രത്യാശയോടെ ഈ ജനനപ്പെരുന്നാളിനെ വരവേൽക്കാം. യുദ്ധഭൂമികളിൽ യേശു പിറക്കട്ടെ. മുറിവുകൾ ഉണ്ണിയേശു ഉണക്കട്ടേ. അഭയാർത്ഥി ക്യാമ്പുകളിൽ യേശു ജനിക്കാൻ നമുക്കു കാത്തിരിക്കാം. മുഖത്തു നിറഞ്ഞൊഴുക്കുന്ന കണ്ണീർ തടാകങ്ങൾ സന്തോഷാശ്രുക്കളാൽ നിറയട്ടെ.

യേശു തരുന്ന സമാധാനം ലോകം തരുന്നതുപോലെയല്ല. അത് എന്നും നമ്മിൽ വസിക്കുന്നു. യേശുവിനേക്കാൾ വലിയ ഒരു സമ്മാനവും സ്വർഗ്ഗം നമുക്കു തന്നിട്ടില്ല. ഈ സമ്മാനം എല്ലാവരുടെ കൈകളിലും എത്തിച്ചേരണം. അഭയാർത്ഥി ക്യാമ്പുകളിലും ദുരന്തഭൂമികളിലും യേശുവിന്റെ സ്നേഹസ്പർശം ഒഴുകിയെത്തട്ടെ. സ്നേഹത്തിന് കൊണ്ടുവരാൻ കഴിയാത്തത് എന്താണ്. ശത്രുതയുടെ ചുവരുകൾ സ്നേഹത്തിന്റെ രാജകുമാരൻ ഇടിച്ചുതകർക്കട്ടെ. സർവ്വനാശം വിതക്കുന്ന യുദ്ധങ്ങൾ ഇല്ലാതാകട്ടെ. ഭൂമിയിൽ സമാധാനം നിറയട്ടെ.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com

പിതൃമൊഴി



# ദൈവത്തിന് പിറക്കാൻ ആര് സ്ഥലമൊരുക്കും?

നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിന് ഒരുക്കമായി. അതിനൊരുക്കമായുള്ള നോമ്പിലേക്ക് നാം പ്രവേശിക്കുകയാണല്ലോ. ദൈവത്തിന്റെ രക്ഷാകര പദ്ധതിയിലെ ഈ നിർണ്ണായക സംഭവം സുവിശേഷങ്ങളിൽ നാം വായിക്കുന്നു. തന്റെ കടിഞ്ഞൂൽ പുത്രനെ പ്രസവിക്കുവാൻ സത്രത്തിൽ ഇടം കിട്ടാഞ്ഞതിനെ തുടർന്ന് മറിയവും ജോസഫും ഒരു പുൽത്തൊട്ടി കണ്ടെത്തി. വഴിയാത്രക്കാർക്കുള്ള സത്രങ്ങൾ പോലും വാതിലയടക്കപ്പെട്ട നിലയിൽ. ജനിക്കുവാൻ ഇടം കിട്ടാതെ പോയത് ദൈവപുത്രനാണ്. അവൻ സമാധാനത്തിന്റെ രാജാവാണ്. സ്ഥലം നിഷേധിച്ചവർ ഇതൊന്നും അറിയാതെയാണ് അത് നിഷേധിച്ചത്. എന്നാൽ നാം സത്യം അറിയുന്നു. സത്യത്തിന്റെ പ്രഭ നമ്മിലേക്ക് പ്രവഹിക്കുന്നു. ശിശുവായി ജനിച്ച യേശു, പരിശുദ്ധ ത്രിത്വത്തിലെ രണ്ടാമൻ നമ്മെ അതിശയിപ്പിക്കുന്നു. നമുക്കീ ശിശുവിനെ സ്നേഹിക്കുവാനല്ലാതെ പിന്നെയെന്താണ് ചെയ്യുവാൻ കഴിയുന്നത്. പക്ഷേ യേശുവിനോടുള്ള സ്നേഹം വാക്കുകളിൽ മാത്രം ആകുമ്പോൾ അവനു പിറക്കാനൊരിടം കൊടുക്കുവാൻ കഴിയാതെ പോകും. ഈ മനോഭാവം യേശുവിനോടു മാത്രമല്ല. പിറക്കുവാനും ജീവിക്കുവാനും ഇടമില്ലാത്ത എല്ലാവരോടും നമ്മുടെ സമീപനം ഇതാണ്. ഭവനരഹിതരോട്, അഭയാർത്ഥികളോട്, പ്രവാസികളോട് നമ്മുടെ സമീപനത്തിൽ കാതലായ മാറ്റം ആവശ്യമാണ്. പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പാ, സിറിയായിൽ നിന്നും യൂറോപ്യൻ തീരങ്ങളിലേക്കു പലായനം ചെയ്ത അഭയാർത്ഥികൾക്കായി തങ്ങളുടെ വാതിലുകൾ തുറക്കണമെന്നും, പ്രത്യേകിച്ച് കത്തോലിക്കാ ദൈവാലയങ്ങളും, സന്ന്യാസഭവനങ്ങളും, കുടുംബങ്ങളും ഒരു അഭയാർത്ഥി കുടുംബത്തെ സ്വീകരണക്കണമെന്നും പറഞ്ഞതിന്റെ ആന്തരിക അർത്ഥം സത്രത്തിൽ ഇടം കിട്ടാതെപോയ ഉണ്ണിയേശുവിന്റെ ജീവിതത്തോടു ചേർത്തു വായിക്കണം. ഭവനരഹിതരായ കുടുംബങ്ങൾക്ക് ഭവനം പണിതു നൽകുവാൻ തിരുവനന്തപുരം മേജർ അതിരൂപത മുന്നിട്ടിറങ്ങിയതിന്റെ പിന്നിലും ഇതേ സാഹചര്യമാണുള്ളത്. ചിന്തയിലും വാക്കിലും പ്രവർത്തിയിലും യേശു പിറക്കുമ്പോൾ അവൻ സമാധാനത്തിന്റെ രാജാവായി ഏതു കാലഘട്ടത്തിലും സാഹചര്യത്തിലും പുനർജനിക്കും.

വളരുന്ന സ്വാർത്ഥതയുടെ നടുവിൽ ഇടം കണ്ടെത്താനാകാതെ യേശു നമ്മുടെ മുന്നിൽ നിൽക്കുന്നു. നമുക്കെപ്പോഴും നമ്മുടെ പദ്ധതികൾ, അതിന്റെ വിജയങ്ങൾ, അതു നൽകുന്ന സന്തോഷങ്ങൾ. ഇവിടെയെല്ലാം നമ്മുടെ ചിന്തയും വാക്കും പ്രവർത്തിയുമാണ് നടക്കുന്നത്. ഇവിടെ ദൈവ ത്തിനും ദൈവം നമ്മെ കാവലിനായി ഏല്പിച്ചു തന്നിട്ടുള്ള നമ്മുടെ സഹോദരങ്ങൾ, കുട്ടികൾ, ദരിദ്രർ, അപരിചിതർ, വിധവകൾ, അനാഥർ എന്നിവർക്കും സ്ഥാനം നഷ്ടപ്പെട്ടിരിക്കുന്നു. ലോകത്തെ സ്വാർത്ഥത ഗ്രസിച്ചിരിക്കുന്നു.

അനാഥത്വം നൽകുന്ന അരക്ഷിതാവസ്ഥ എവിടെയും പരക്കുമ്പോൾ രക്ഷകൻ പിറക്കുന്നതിന്റെ സന്തോഷം ലോകമെങ്ങും നിറയട്ടെ. അവി ടെയാണ് നീതിയും സമാധാനവും പുലരുന്നത്. ദൈവമഹത്വം പ്രഘോ ഷിക്കപ്പെടുമ്പോഴാണ് അത് സംഭവിക്കുന്നത്. ദൈവമഹത്വം പ്രഘോഷി ക്കപ്പെടാത്തിടത്ത്, ദൈവം വിസ്മരിക്കപ്പെടുന്നിടത്ത് സമാധാനം പുല രില്ല. പാപത്തിന്റെ അതിക്രമത്തിന്റെയും ഇരുളടഞ്ഞ ദിനങ്ങളിൽനിന്ന് നമുക്ക് കരകയറാൻ അവതരിച്ച വചനമായ യേശുവിലേക്ക് തിരിയാം. അവൻ നമ്മിൽ വന്നു പിറക്കട്ടെ. നമ്മോടുകൂടെ വസിക്കട്ടെ.

ഏവർക്കും എന്റെ ഹൃദയം നിറഞ്ഞ ക്രിസ്മസ് ആശംസകൾ.

*നിങ്ങളുടെ പിതാവ്,*

*+Baselios Cleemis*

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർസ്റ്റോറി

# ക്രിസ്തുമസ്
## കലാപഭൂമിയിൽ പരക്കുന്ന പ്രത്യാശയുടെ വെളിച്ചം



ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്




ആണ്ടുവട്ടത്തിലെ ഏറ്റവും ആഹ്ലാദകരമായ ആഘോഷമാണു ക്രിസ്മസ്. ദൈവം നമ്മിലൊരുവനായി പിറന്ന് നമ്മോടുകൂടി വസിക്കുന്നു (മത്താ. 1:23). യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തെ വി. പൗലോസ് വിശേഷിപ്പിക്കുന്നത് ശൂന്യവത്കരണം എന്നാണ്. ദൈവപുത്രൻ തന്നെത്തന്നെ താഴ്ത്തി മനുഷ്യനായി പിറന്നു, കുരിശുമരണത്തോളം അവൻ സ്വയം ശൂന്യനാക്കി (ഫിലി. 2:7). മറിയം ഈശോയെ പ്രസവിച്ച് ഒരു പുൽത്തൊട്ടിയിൽ കിടത്തി. കാരണം അവർക്ക് സത്രത്തിൽ സ്ഥലം ലഭിച്ചില്ല (ലൂക്കാ. 2:7). ആട്ടിടയന്മാർക്ക്പോലും പുൽക്കൂട്ടിൽ പിറക്കേണ്ടിവന്നിട്ടില്ല. ആർക്കും ആരുടെയും അനുവാദമില്ലാതെ പ്രവേശനമുള്ള, തുറവിയുടെയും ലാളിത്യത്തിന്റെയും പുൽക്കൂട്ടിൽ ദൈവം പിറന്നു. ഒന്നിന്റെയും പേരിൽ യേശുവിനെ മാറ്റിനിർത്താൻ ഇടയാവരുത്. ദൈവം നമ്മോടുകൂടെ. ഇതാണ് ക്രിസ്മസ് തരുന്ന സന്തോഷത്തിന്റെ കാതൽ.

യേശു പിറന്നത് കാലത്തിന്റെ തികവിലാണ്. യേശുവിന്റെ പിറവി അനിവാര്യമായ ഒരു സമയം. അല്പം പോലും മുന്നോട്ടുപോകാനാവാത്ത അവസ്ഥ. കട്ടപിടിച്ച കൂരിരുട്ട്. ധർമ്മത്തിന് അത്രമാത്രം ഗ്ളാനി സംഭവിച്ചിരുന്നു. വെളിച്ചവും ദിശാബോധവും നൽകേണ്ട മതം ഇരുട്ടിൽത്തപ്പുന്ന ദയനീയമായ അവസ്ഥ. യഹൂദ മതം നിയമബദ്ധമായി. ആചാരാനുഷ്ഠാനങ്ങളിൽ മാത്രം കുടുങ്ങി. ആന്തരികത നഷ്ടപ്പെട്ട അവസ്ഥ. പൗരോഹിത്യം പോലും ചൂഷണത്തിനുള്ള മറയാക്കി. മതപണ്ഡിതർക്കും വിശ്വാസികൾക്കും ദൈവത്തെയും മനുഷ്യനെയും ആദരിക്കാനും സ്നേഹിക്കാനും കഴിയാത്ത സ്ഥിതിയിലായി. രക്ഷിക്കേണ്ട മതം ചൂഷണത്തിനുള്ള മാർഗ്ഗമായി. എല്ലാ അർത്ഥത്തിലും സ്ത്രീകൾ അടിച്ചമർത്തപ്പെട്ടിരുന്നു. പ്രാർത്ഥനയിൽ പോലും സ്ത്രീകൾക്ക് പുരുഷനൊപ്പം സ്ഥാനം ലഭിച്ചിരുന്നില്ല. രാഷ്ട്രീയമായും അരാജകത്വമായി രുന്നു. അനിശ്ചിതത്വവും അധികാരദാഹവും പാരമ്യത്തിലെത്തിയിരുന്നു. തന്റെ വരുതിക്ക് നിൽക്കാത്ത മനുഷ്യരെ മാത്രമല്ല ദൈവത്തെയും വകവരുത്താൻ തയ്യാറാകുന്ന രാജാവ്. ദൈവത്തേക്കാൾ ഉപരിയായി തന്നെത്തന്നെ പ്രതിഷ്ഠിച്ചു. ഇരുട്ടിൽ ജീവിച്ച രാജാവിന് ഏതുപ്രകാശവും അസഹ്യമായിരുന്നു. ലോകത്തിൽ അവതീർണ്ണമായ നിത്യപ്രകാശമായവനെ തല്ലിക്കെടുത്തുവാൻ എത്രയോ പിഞ്ചുകുഞ്ഞുങ്ങളെ കുരുതികൊടുത്തു. റാമായിലെ നിലവിളി അവന് ഉണർത്തുപാട്ടായി. ചൂഷണത്തിന്റെ ഭീകരരൂപം സമസ്തമേഖലകളിലും താണ്ഡവനൃത്തമാടി. പാവപ്പെട്ടവൻ കൂടുതൽ പാവപ്പെട്ടവനായിക്കൊണ്ടിരുന്നു. ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം അനുദിനം വർദ്ധിച്ചുവന്നു. എവിടെയും തിന്മകൊടികുത്തിവാണു. തിന്മയുടെ ഈ പരകോടിയെ 'കാല

ത്തിന്റെ തികവ്' എന്നാണു ബൈബിൾ വിശേഷിപ്പിക്കുന്നത്. ചരിത്രത്തിന്റെ ഈ ദയനീയതയിൽ ലോകത്തിന്റെ പാപങ്ങൾ ഏറ്റെടുക്കുവാൻ വേണ്ടി അവൻ പ്രത്യക്ഷനായി (1 യോഹ. 3:5). എല്ലാ മനുഷ്യരേയും പ്രകാശിപ്പിക്കുന്ന യഥാർത്ഥ വെളിച്ചമായി യേശു ലോകത്തിൽ അവതീർണ്ണനായി (യോഹ 1:9).

ഇരുപതു നൂറ്റാണ്ടുകൾക്കു ശേഷവും ക്രിസ്മസ് ആവർത്തിക്കപ്പെടുന്നു. യേശുപിറന്ന കാലത്തിന് സമാനമായ കാലം. അന്ധകാരയുഗമെന്നു വിശേഷിപ്പിക്കപ്പെടാവുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. വൈരുദ്ധ്യങ്ങളുടെ ഒരുലോകം. ജീവിനെപ്പറ്റിയും സ്വാതന്ത്ര്യത്തെപ്പറ്റിയും ഏറെ ഉൽഘോഷിക്കപ്പെടുമ്പോഴും ജീവനും സ്വാതന്ത്ര്യവും ഭീകരമാം വണ്ണം ഹനിക്കപ്പെടുന്ന കാലം. പീഢനവും അക്രമവും ഭയന്ന് സ്വന്തം രാജ്യം വിട്ടു പോകുന്ന അഭയാർത്ഥികളെ നിസ്സംഗതയോടെ അവഗണിക്കാനാവാത്തവിധം "അലൻകർദി" മാർ മരിച്ചു കിടക്കുന്ന മാലാഖമാരെപ്പോലെ നമ്മുടെ കരൾ പിളർക്കുന്നു. റാമായിലെ അമ്മമാരുടെ കരച്ചിൽ ഇന്നും തുടർന്നുകൊണ്ടേയിരിക്കുന്നു. കാരുണ്യത്തിന്റെ കരങ്ങളാൽ മനുഷ്യനെ ചേർത്തുപിടിക്കേണ്ട മതങ്ങൾ വിദ്വേഷത്തിന്റെ വിഷമൊഴുക്കുമ്പോൾ 'കൽബുർഗികൾ' വധിക്കപ്പെടുകയും ദളിതർ ചുട്ടുകരിക്കപ്പെടുകയും ചെയ്യുന്നു. ഒരിടത്ത് വർഗ്ഗീയതയും ഫാസിസവും ഭീതിവിതയ്ക്കുമ്പോൾ മറ്റൊരിടത്ത് ഭീകരപ്രവർത്തനങ്ങളിൽ എല്ലാം നഷ്ടപ്പെടുന്നവരുടെ നിലവിളികൾ ഹൃദയഭേദകമാംവണ്ണം മുഴങ്ങുന്നു.

ജീവനേക്കാൾ വിലപ്പെട്ടത് ക്രിസ്തുവിശ്വാസമാണെന്നു പ്രഖ്യാപിച്ചുകൊണ്ടു പിറന്ന വീടും മണ്ണും വിട്ട് സർവ്വസമ്പാദ്യങ്ങളും ഉപേക്ഷിച്ചു ഉള്ളിൽ ജീവിക്കുന്ന യേശുവിനെ കൈവിടാതെ നാടുവിട്ടോടുന്ന പതിനായിരങ്ങൾ ചോരക്കുഞ്ഞിനെ മാറോടണച്ച് ഈജിപ്തിലേക്കോടിയ പരിശുദ്ധമറിയത്തെയും വിശുദ്ധ യൗസേപ്പിനെയും അനുസ്മരിപ്പിക്കുന്നു. യേശുക്രിസ്തുവിനെ ഉപേക്ഷിക്കാൻ തയ്യാറാകാതെ ഭീകരരുടെ കത്തിക്കുമുമ്പിൽ കഴുത്തിനീട്ടിക്കൊടുക്കുന്ന ധീരരക്തസാക്ഷികളിലൂടെ ക്രിസ്തു അനേകരുടെ ഹൃദയങ്ങളിൽ അനുതാപത്തിന്റെ പുൽക്കൂടൊരുക്കി പിറന്നുവീഴുന്നു.

മതഭീകരത ഈ കാലഘട്ടത്തിന്റെ തീരാശാപമായിരിക്കുന്നു. എന്റെ മതവിശ്വാസം ഇതര മതവിശ്വാസിയെ വധിക്കാനുപദേശിക്കുന്നു എന്നുവരുമ്പോൾ രക്ഷിക്കേണ്ട മതങ്ങൾ കൊല്ലുന്ന ഭീകരതയുടെ വക്താക്കളാകുന്നു.

സിറിയയിലും, അഫ്ഹാനിസ്ഥാനിലും തുടങ്ങി ആഫ്രിക്കയിലും, ഈജിപ്തിലും, ഫ്രാൻസിലും വരെ എത്തിനിൽക്കുന്ന ഭീകരത ലോകത്ത് ഇരുട്ട് കനക്കുന്നു എന്നതിന് തെളിവാണ്. ഐ. എസ്,



താലിബാൻ തുടങ്ങിയ ഭീകരതയുടെ ആദ്യ പതിപ്പാണ് ഇന്ത്യയിലും വർദ്ധിച്ചുവരുന്ന അസഹിഷ്ണുത. സാങ്കേതിക വിദ്യയുടെ വ്യാപനത്തോടെ പ്രായഭേദമെന്യേ ഏതൊരുവനും തിന്മയുടെ ഇരുട്ടിലേക്ക് വലിച്ചിഴക്കപ്പെടാനുള്ള സാധ്യതകൾ വർദ്ധിച്ചു. അറിവ് നന്മയ്ക്കുവേണ്ടിയാണ്. നന്മയിലേക്കാണ് നയിക്കേണ്ടതും, എത്തിച്ചേരേണ്ടത് ആത്മജ്ഞാനത്തിലും. ആ ആത്മജ്ഞാനം ദൈവസന്നിധിയിൽ മുട്ടുമടക്കുന്ന സമർപ്പണത്തിലെത്തിക്കും. ആട്ടിടയരിലും ജ്ഞാനികളിലും സംഭവിച്ചത് ഇതാണ്. അറിവും അധികാരവും കൊല്ലുന്ന ഭീകരതയാക്കി മാറ്റിയ ഹേറോദോസ് ക്രിസ്തുവിനെ കൊല്ലാൻ കെണിയൊരുക്കിയ ആദ്യഭീകരനാണ്. ഇന്നും ഹോറോദിന്റെ അനുയായികൾ പെരുകുന്നു.

ഭീകരരെ കൊന്നൊടുക്കിയതുകൊണ്ട് പരിഹാരമാകുമോ? അടിസ്ഥാനകാരണങ്ങളും പരിഹാരമാർഗ്ഗങ്ങളും നാം തേടേണ്ടതുണ്ട്. ലോകത്തിൽ പാപം വർദ്ധിച്ചിരിക്കുന്നു. പാപം വർദ്ധിക്കുന്നിടത്ത് രക്ഷനൽകുവാൻ യേശുക്രിസ്തുവിനു മാത്രമേ കഴിയൂ. വിശ്വാസ പ്രമാണത്തിൽ നാം ഏറ്റുപറയുന്നതുപോലെ 'നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടിയാണ് ദൈവംതമ്പുരാൻ മനുഷ്യനായി അവതരിച്ചത്. ഗബ്രിയേൽ ദൂതൻ യൗസേപ്പിനു നൽകിയ സന്ദേശത്തിൽ ഇക്കാര്യം വ്യക്തമാക്കികൊണ്ട് പറഞ്ഞു, 'ശിശുവിന് യേശു എന്നു പേരിടണം, എന്തെന്നാൽ അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്ന് മോചിപ്പിക്കും (മത്താ. 1:21).

ക്രിസ്തുവിനെ സ്വീകരിക്കുവാൻ നമ്മുടെ കുടുംബങ്ങൾ വിശുദ്ധീകരിക്കപ്പെടണം. കുടുംബമെന്ന ദൈവിക പദ്ധതിയുടെ മനോഹാരിതയും കെട്ടുറപ്പും നഷ്ടപ്പെടുമ്പോൾ ദൈവമക്കൾക്ക് പിറക്കാൻ ഇടം നഷ്ടപ്പെടുന്നു. അമ്മയുടെ ഉള്ളിൽ ഉരുവാകുന്ന നിമിഷം മുതൽ മനുഷ്യന് മൂല്യവും അന്തസ്സും നഷ്ടപ്പെട്ടാലോ?.

ഒരു മനുഷ്യന് ഏറ്റവും അധികം സുരക്ഷിതത്വം അനുഭവപ്പെടേണ്ട അമ്മയുടെ ഗർഭപാത്രംതന്നെ കൊലക്കളമായാലോ? കുഞ്ഞുങ്ങളെ വേണ്ടെന്നു വയ്ക്കുന്നതിൽ തുടങ്ങി, കുഞ്ഞുങ്ങളെ കൊല്ലുന്നതിൽ വളർന്ന് ഇന്ന് ആരെയും കൊല്ലാം എന്ന സ്ഥിതിയിലെത്തിനിൽക്കുന്നു. കുഞ്ഞുങ്ങളെക്കാൾ മുൻഗണന സ്വന്തം സുഖസൗകര്യങ്ങൾക്കാണെന്നു

തീരുമാനിക്കുന്ന ദമ്പതികളിൽ നിന്നും, കുടുംബ ങ്ങളിൽ നിന്നുമാണ് എല്ലാഭീകരതകരുടെയും ആരം ഭം.

ഉണ്ണികൾക്കെതിരെയുള്ള നിലപാട് ഹേറോദേസിൽ ആരംഭിച്ച് ഇന്നും അഭംഗുരം തുടർന്നുകൊണ്ടിരിക്കുന്നു. സ്വവർഗവിവാഹങ്ങളും ലൈംഗിക അരാജകത്വവും സോദോംഗോമോറായുടെ പശ്ചാത്തലമൊരുക്കുന്നു.

നാടും വീടും വിട്ട് ബേത്‌ലഹേമിലെത്തിയ മറിയവും ജോസഫും ചേർന്ന് കാലിത്തൊഴുത്തിലും ഭവനം കണ്ടെത്തി. ഒരു കുടുംബത്തിന്റെ ഏറ്റവും വലിയ സംഭവമായ ഉണ്ണിപിറക്കൽപോലും അവിടെയാണു നിർവഹിക്കപ്പെട്ടതു. കൊട്ടാരസമാനമായ ഭവനങ്ങളിൽ പാർക്കുമ്പോഴും കുടുംബജീവിതത്തിന്റെ ഹൃദ്യത അനുഭവിക്കാൻ സാധിക്കാത്ത ഇന്നത്തെ പരിഷ്ക്കൃത ദമ്പതികൾക്കു എങ്ങനെ ദിവ്യശിശുവിനെ സ്വീകരിക്കാകും? ആട്ടിടയന്മാർ പുൽക്കൂട്ടിലെത്തി മറിയത്തോടും ജോസഫിനോടുമൊപ്പമാണ് യേശുവിനെ കണ്ടുവണങ്ങിയത്. ക്രിസ്തു പിറക്കുന്നത് കുടുംബത്തിലാണ്.

ഓരോ കുഞ്ഞും ലോകത്തിന് സ്വർഗ്ഗത്തിന്റെ വെളിച്ചവും സന്ദേശവും നൽകുന്നു. ലോകമാകുന്ന ഉദ്യാനത്തിൽ പുഷ്പങ്ങളും ഫലങ്ങളും നിറയ്ക്കുന്നത് കുഞ്ഞുങ്ങളുടെ നിഷ്കളങ്കതയാണ്. അതിഭൗതികതയിൽ മതിമറന്നുമയങ്ങുന്ന മാതാപിതാക്കളിൽനിന്നും പിറന്നുവീഴുന്ന കുഞ്ഞുങ്ങൾക്കുപോലും ശിശുത്വത്തിന്റെ നിഷ്കളങ്കതയും സ്വർഗ്ഗത്തിന്റെ സൗന്ദര്യവും നഷ്ടപ്പെടുന്നു എന്നതും മറക്കാനാവില്ല. ശിശുക്കളെ പുറത്താക്കി വാതിലടച്ച് പുഷ്പങ്ങൾ വിരിയിക്കാമെന്ന് കരുതുന്ന ദമ്പതികളുടെ മൗഢ്യം വെളിപ്പെടുത്തുന്നതുകൂടിയാണ് 'ഓസ്ക്കാർ വൈൽഡ്' എഴുതിയ സ്വാർത്ഥനായ രാക്ഷസൻ എന്ന കഥ.

രാക്ഷസൻ വീടിനുചുറ്റും ഒരു ഉദ്യാനം നട്ടുപിടിപ്പിച്ചു. അതിനുശേഷം ദീർഘയാത്രക്കുപോയി. വർഷങ്ങളോളം അയാൾ തിരുച്ചുവന്നില്ല. ഉദ്യാനത്തിലെ ചെടികളും വൃക്ഷങ്ങളും വളർന്നു. വസന്തകാലമായപ്പോൾ അവ താരും തളിരും അണിഞ്ഞു നിന്നു. കൊച്ചുകുട്ടികൾ ഉദ്യാനം കളിസ്ഥലമാക്കി മാറ്റി. അങ്ങനെയിരിക്കെ ഒരു ദിസം രാക്ഷസൻ തിരിച്ചെത്തി. നിറയെ പൂത്തുകിടക്കുന്ന ഉദ്യാനം കണ്ട് സന്തോഷിച്ചു. ഉദ്യാനത്തിൽ കളിക്കുന്ന കുട്ടികളെ വിരട്ടിയോടിച്ചു. തന്റെ ഉദ്യാനം തന്റേതുമാത്രമാണ്. അതിന്റെ ഭംഗി തനിക്കുമാത്രം ആസ്വദിക്കാനുള്ളതും. ഉദ്യാനത്തിനുചുറ്റും വലിയ കന്മതിൽ കെട്ടി. അതിക്രമിച്ചു കടക്കുന്നവരെ പിടികൂടും എന്നെഴുതിയ ബോർഡും സ്ഥാപിച്ചു.

അടുത്ത വസന്തകാലം എത്തിയിട്ടും ഉദ്യാനത്തിലെ വൃക്ഷങ്ങളിൽ പൂക്കൾ വിരിഞ്ഞില്ല. മരങ്ങൾ ഇലകൊഴിഞ്ഞുനിന്നു. രാക്ഷസൻ നിരാശനായി. ഒരു ദിവസം ജാലകത്തിലൂടെ പുറത്തേക്ക് നോക്കി. വൃക്ഷങ്ങളിലെല്ലാം പൂക്കൾ. ഓരോ വൃക്ഷത്തിന്റെയും താഴ്ന്നശാഖകളിൽ കുട്ടികൾ. കുട്ടികൾക്ക് പ്രവേശനം നിഷേധിച്ചതുകൊണ്ടാണ് തന്റെ ഉദ്യാനത്തിലേക്ക് വസന്തം കടന്നുവരാത്തതെന്ന് രാക്ഷസന് മനസ്സിലായി. അയാൾ കുട്ടികളുടെ അടുത്തേക്ക് ചെന്നു. കുട്ടികൾ ഭയപ്പാടോടെ ഓടിയകന്നു. ഒരു കുട്ടി ഉദ്യാനത്തിന്റെ ഒരു മൂലയിൽ കരഞ്ഞുകൊണ്ട് നിൽക്കുന്നത് രാക്ഷസൻ കണ്ടു. വൃക്ഷകൊമ്പിൽ കയറാൻ പറ്റാതെ നിൽക്കുകയായിരുന്നു. രാക്ഷസൻ അവനെയെടുത്ത് വൃക്ഷക്കൊമ്പിലിരുത്തി. പെട്ടെന്ന് ആ ശാഖ നിറയെ പൂക്കൾവിടർന്നു. കുട്ടി രാക്ഷസന്റെ കവിളിൽ ഉമ്മകൊടുത്തു. ഇതു കണ്ട് മറ്റുകുട്ടികളും ഓടിയെത്തി. രാക്ഷസനും കുട്ടികളും കൂട്ടുകാരായി. അയാൾ താൻ കെട്ടിഉയർത്തിയ മതിലുകൾ തകർത്തു. എന്നാൽ താൻ എടുത്ത് മരക്കൊമ്പിലിരുത്തിയ കുട്ടിയെ രാക്ഷസൻ പിന്നീട് ഒരിക്കലും കണ്ടില്ല.

രാക്ഷസന്റെ ആരോഗ്യം ക്ഷയിച്ചു. കുട്ടികളോടൊപ്പം കളിക്കാൻ വരാതെയായി. വീടിന്റെ വരാന്തയിലിരുന്നു കളികൾ കണ്ടു രസിച്ചു. പൂക്കളൊന്നും വിരിയാത്ത ഒരു ശൈത്യകാലത്ത് ഒരു ദിവസം രാക്ഷസൻ ജനലിലൂടെ പുറത്തേക്കുനോക്കി. ഒരു മരത്തിലെ ശാഖ പൂത്തുലഞ്ഞു നിൽക്കുന്നു. താൻ വീണ്ടും കാണാൻ കൊതിച്ച ആ കുട്ടി ശാഖയിലിരിക്കുന്നു. രാക്ഷസൻ വേഗം അവന്റെ അടുത്തെത്തി. അവന്റെ കൈകളിലും കാലുകളിലും അണിപ്പഴുതുകൾ. 'ആരാണു നിന്റ കൈകാലുകളിൽ ആണി തറച്ചത്' രോഷത്തോടെ രാക്ഷസൻ ചോദിച്ചു. 'ഇതു സ്നേഹത്തിന്റെ മുറിവുകളാണ്' കുട്ടി മറുപടി നൽകി. അവൻ തുടർന്നു 'ഒരിക്കൽ ഈ ഉദ്യാനത്തിൽ കളിക്കുവാൻ നീ എന്നെ അനുവദിച്ചു. ഇന്ന് നീ കർത്താവിനോടു കൂടി പറുദീസയിലായിരിക്കും' ഉണ്ണിയേശുതന്നെയാണ് ഈ കുട്ടിയെന്ന് രാക്ഷസന് വ്യക്തമായി. അന്നുവൈകിട്ട് കുട്ടികൾ വന്നപ്പോൾ വൃക്ഷച്ചുവട്ടിൽ മരിച്ചുകിടക്കുന്ന രാക്ഷസനെയാണ് കണ്ടത്. വെള്ളപ്പൂക്കൾ കൊണ്ട് മൃതദേഹം മൂടിയിരുന്നു. സ്വാർത്ഥതയുടെ കന്മതിലുകൾ തകർത്താലെ നമ്മുടെ ജീവിതോദ്യാനത്തിൽ വസന്തം വിടരൂ. അവിടെ കുഞ്ഞുങ്ങൾക്കിടമുണ്ട്. അവരിലൂടെ ക്രിസ്തുവിന്റെ സാമീപ്യം അനുഭവിക്കാനാകുന്നു. അവരിലൂടെ നിഷ്കളങ്കതയുടെയും സ്വാതന്ത്ര്യത്തിന്റെയും പാഠങ്ങൾ നമുക്ക് പഠിക്കാനാവും. ഭീകരതയുടെ ഇന്നത്തെ ലോകം പിറന്നുവീഴുന്ന ക്രിസ്തുവിന്റെ സ്നേഹവും നൈർമ്മല്യവും സ്വീകരിക്കട്ടെ.

ജീവൻ ആദരിക്കുന്നവർക്കേ ലോകം ഉദ്യാനമാകൂ. ലോകമാകുന്ന ഉദ്യാനത്തെ രക്തക്കളമാക്കുന്ന ഭീകരരെയും രക്തദാഹികളെയും നമുക്ക് വെറുക്കാനാവില്ല. അവർക്കുവേണ്ടിക്കൂടിയാണ് യേശു ഇന്നു ഓരോ വിശ്വാസിയിലും ജനിക്കുന്നത്. വീണ്ടും ബലിയാകുവാൻ.






# സമകാലീന സമൂഹത്തിൽ ക്രിസ്തുമസ്സിന്റെ സാംഗത്യം

**ജേക്കബ് പുന്നൂസ്**
മുൻ ഡി. ജി. പി.



സമാധാനത്തിന്റെയും സന്തോഷത്തിന്റെയും ആഘോഷമാണ് ക്രിസ്തുമസ്. സന്മനസ്സുള്ള എല്ലാവരും ഇതിൽ ഭാഗഭാക്കാകുന്നു. മനുഷ്യൻ കാലാകാലങ്ങളിലായി സ്വയം പണിതുയർത്തിയ വേർതിരിവുകളെയെല്ലാം അതിജീവിച്ച് ശക്തമായ ശാന്തി സന്ദേശം ലോകമെമ്പാടും അലയടിക്കുന്നു. പുൽക്കൂട്ടിലെ ഉണ്ണിയുടെ രൂപം എല്ലാ മനസ്സുകളിലും നിറയു. എല്ലാവരും പരസ്പരം ആശംസിക്കുന്നു. - Merry Christmas! ദൈവസ്നേഹത്തിന്റെ വാഗ്ദാനമാണ് ക്രിസ്തുമസ്. മനുഷ്യന്റെ വിമോചനമാണ് തിരുപ്പിറവിയുടെ ലക്ഷ്യം. ഒരാഘോഷമെന്നതിലുപരി എല്ലാ മനുഷ്യരേയും എല്ലാക്കാലത്തും സ്വാധീനിക്കുവാൻ ശക്തിയുള്ള ഒരു സന്ദേശമാണ് ക്രിസ്തുമസ് നൽകുന്നത്. മനുഷ്യന്റെ വീണ്ടെടുപ്പിനായി മനുഷ്യനായി ജീവിച്ച് മനുഷ്യനാൽ പീഡിപ്പിക്കപ്പെട്ട് കൊല്ലപ്പെട്ട ദൈവത്തിന്റെ മനുഷ്യജന്മമാണ് ക്രിസ്തുമസ്.

ശത്രുക്കളെയും സ്നേഹിക്കാൻ ഉപദേശിച്ചവന്റെ ജനനം. അയൽക്കാരനെയും ശമരിയക്കാരനെയും സ്നേഹിക്കുന്നതാണ് ദൈവസ്നേഹം എന്ന അറിയിപ്പിന്റെ തുടക്കം. മനുഷ്യേനുവേണ്ടി മരിക്കാൻ ദൈവത്തിന് ജനിക്കാമെങ്കിൽ ഒരു മനുഷ്യൻ മറ്റൊരു മനുഷ്യനെ സ്നേഹിക്കാൻ എന്തിനു മടിക്കണം? അല്ലെങ്കിൽ, സ്നേഹിക്കാതിരിക്കാൻ എന്താണ് ന്യായം?

ഭീകരാക്രമണങ്ങളുടെയും മദ്ധ്യപൂർവ്വേഷ്യയിൽ നിന്ന് മദ്ധ്യധരണ്യാഴിയിലൂടെയുള്ള മനുഷ്യ പലായനത്തിന്റെയും നടുവിലാണ് നാം ഈ ക്രിസ്തുമസ് ആഘോഷിക്കുന്നത്. എല്ലാവരും സമാധാനം ആഗ്രഹിക്കുന്നു. എന്നാൽ ആർക്കും അതുകിട്ടാത്ത അവസ്ഥ. എല്ലാ ഭൂഖണ്ഡങ്ങളിലും എല്ലാ രാജ്യങ്ങളിലും ഭീതി തളംകെട്ടിനിൽക്കുന്നു. ഭീകരത ഭീഭത്സനൃത്തം ആടുന്നു.

ഭീകരതയ്ക്കെതിരായി മനുഷ്യമനഃസാക്ഷിയെ ഉണർത്തുക എുള്ളതാണ് ഇന്ന് സമാധാനത്തിന്റെ പെരുനാൾ ആഘോഷിക്കുന്ന എല്ലാവരുടേയും കടമ. മതമൗലിക വാദവും മതങ്ങൾ തമ്മിലുള്ള മത്സരവും മതങ്ങൾക്കകത്തുതന്നെയുള്ള അന്തഃച്ഛിദ്രവുമെല്ലാം ഏതെങ്കിലും തരത്തിൽ ഭീകരതയ്ക്ക് വളംവയ്ക്കുന്നതായിട്ടാണ് നാം കണ്ടുവരുന്നത്. ഒരു മതവും ദൈവവിശ്വാസവും ഒരിക്കലും ഭീകരതയെ പ്രോത്സാഹിപ്പിക്കുന്നില്ല. എന്നാൽ മതചിന്തയും അധികാരദാഹവും കൂട്ടിക്കുഴയ്ക്കപ്പെടുമ്പോൾ മതബന്ധങ്ങൾ ചൂഷണം ചെയ്ത് ഭീകരവാദപ്രവണതകൾ ശക്തിപ്പെടുന്നു. മതത്തെ വളച്ചൊടിച്ച് മതാനുയായികളിൽ ആക്രമണോത്സുകത വർദ്ധിപ്പിക്കുന്നു. മതവിശ്വാസമല്ല മറിച്ച് മതാധിഷ്ഠിത അധികാര വാദമാണ് പലപ്പോഴും മതാനുയായികളെ അക്രമത്തിന്റെയും ഭീകരതയുടെയും വഴിയേ നയിക്കുന്നത്. മതചിന്തയേക്കാൾ അധികാര - പ്രതികാര മോഹങ്ങളാണ് പലപ്പോഴും കൊടും ക്രൂരതകൾക്ക് നമ്മെ പ്രേരിപ്പിക്കുന്നത്. യഹൂദന്മാരുടെ രാജാവ് ഹെറോദോസ് ക്രിസ്തുവിന്റെ ജനനശേഷം നടത്തിയ ശിശുഹത്യ ഭരണകൂട ഭീകരതയെന്ന് ഇന്നു പലരും വിശേഷിപ്പിക്കുന്ന പ്രതിഭാസത്തിന്റെ ഒരു പഴയകാല ദൃഷ്ടാന്തമാണ്.

മതഭീകരതയ്ക്കെതിരെയുള്ള നടപടികൾ വിജയിക്കണമെങ്കിൽ മതങ്ങൾ തമ്മിലുള്ള സ്പർദ്ധ ഇല്ലാതാകണം. നമ്മുടെ വിശ്വാസം നാം ഉയർത്തിപ്പിടിക്കുന്നതോടൊപ്പം മറ്റു മതങ്ങളെ ബഹുമാനിക്കുവാനും അവരുടെ വിശ്വാസസ്വാതന്ത്ര്യം നിലനിർത്തുവാനും നമുക്കു കഴിയണം. മതങ്ങൾ തമ്മിൽ തമ്മിൽ സഹകരിക്കുകയും പരസ്പരം അറിയുകയും ഇടപെടുകയും വേണം. ഓരോ മതവിശ്വാസിയും "ഞാൻ ശരി" എന്നു വിശ്വസിക്കുന്നതിൽ തെറ്റില്ല; പക്ഷേ അത് മറ്റുള്ളവരുടെ വിശ്വാസത്തെ ആക്ഷേപിച്ചോ ഭത്സിച്ചോ ആക്രമിച്ചോ ആകരുത്. അത്തരം ആക്ഷേപങ്ങളും ആക്രമണങ്ങളുമാണ് ഭീകരതയ്ക്കും ഭീകരതയെ ഉണർത്തുന്ന പ്രതികാര വാഞ്ഛയ്ക്കും കാരണമാകുന്നത്. അതുകൊണ്ട് മതങ്ങൾ തമ്മിലുള്ള സൗഹാർദ്ദത്തിനും പരസ്പര ബഹുമാനത്തിനുമായി നമുക്ക് നിലപാടുകളെടുക്കാം.

ദൈവ ജനനത്താൽ കുടുംബം മഹത്ത്വവത്കരിക്കപ്പെട്ടു. ക്രിസ്തുമസ് രാത്രിയിൽ നാം ഉണ്ണിയേശുവിനെ കാണുത് ഒരു കുടുംബാംഗമായിട്ടാണ്. എന്നാൽ നാം ഇന്ന് അഭിമുഖീകരിക്കുന്ന ഒരു വലിയ വെല്ലുവിളി കുടുംബ ശിഥിലീകരണമാണ്. പല കാരണങ്ങളാൽ ഇതു സംഭവിക്കുന്നു. പലതരം നൂതനാശയങ്ങൾ 'അമ്മയും അച്ഛനും മക്കളും' ഉള്ള



കുടുംബം എന്ന സങ്കൽപ്പത്തെ തന്നെ തകിടം മറിക്കുന്നു. ഒരുപക്ഷേ സമൂഹസൃഷ്ടിയുടെ മൂലഘടകമായ കുടുംബം ഇത്ര വലിയ ഭീഷണി നേരിടുന്ന സന്ദർഭം ലോകചരിത്രത്തിൽ ഇതുവരെ ഉണ്ടായിട്ടില്ല. പലതരത്തിലുള്ള പുത്തൻ കുടുംബ മാതൃകകൾ പാശ്ചാത്യലോകം പരീക്ഷിക്കുന്നു. നമ്മുടെ നാട്ടിലും പാശ്ചാത്യജീവിതാനുകരണം മൂലവും ഉപജീവന രീതികളിൽ വന്ന വ്യത്യാസം മൂലവും കുടുംബ സംവിധാനങ്ങൾ പരാജയപ്പെടുന്ന സന്ദർഭങ്ങൾ സർവ്വസാധാരണമായിക്കൊണ്ടിരിക്കുന്നു.

കുടുംബത്തിനകത്തു നടക്കുന്ന അക്രമങ്ങൾ, ആത്മഹത്യ, ശിഥിലമാകുന്ന ഭാര്യാഭർതൃബന്ധങ്ങൾ, ഉപേക്ഷിക്കപ്പെട്ട കുഞ്ഞുങ്ങൾ, അനാഥരായ വൃദ്ധർ ഇവയെല്ലാം നാം ഇന്നു കുടുംബങ്ങളിലഭിമുഖീകരിക്കുന്ന ഗുരുതരമായ പ്രശ്നങ്ങളാണ്. പ്രാരാബ്ധങ്ങൾക്കും വൈഷമ്യങ്ങൾക്കുമിടയിൽ കുടുംബാഗങ്ങൾ തമ്മിലുള്ള പരസ്പര സ്നേഹവും കരുതലും നാം ക്രിസ്തുമസ് രാത്രിയിൽ ദർശിക്കുന്നു. കുടുംബത്തിന്റെ രക്ഷയ്ക്കായി ഈജിപ്തിലേക്ക് പലായനം ചെയ്യേണ്ട അവസ്ഥയുണ്ടായിട്ടു പോലും കുടുംബഭദ്രത കാത്തുസൂക്ഷിക്കപ്പെട്ടു. ഉണ്ണിയേശുവിന്റെ കുടുംബം അഭിമുഖീകരിച്ച പ്രശ്നങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ നമ്മുടെ സമകാലീന പ്രശ്നങ്ങൾ നിസ്സാരമാണ്. ഇവയെല്ലാം നേരിടേണ്ട കടമ നമുക്കുണ്ട് എന്ന് ക്രിസ്തുമസ് സന്ദർഭത്തിൽ നമുക്കോർക്കാം. വ്യക്തികളായും സമൂഹമായും ഒന്നുചേർന്ന് ഈ പ്രശ്നങ്ങളെ പ്രതിരോധിക്കാൻ നമുക്ക് കഴിയണം. അതുകൊണ്ടു തന്നെ കുടുംബ ഭദ്രതയുടെ ശക്തമായ സന്ദേശമാണ് ക്രിസ്തുമസിലൂടെ നമുക്ക് ലഭിക്കുന്നത്.

ക്രിസ്തുമസ് രാത്രിയുടെ സൗന്ദര്യം നമ്മുടെ ഭാവനയിൽ എപ്പോഴും നിറഞ്ഞുനിൽക്കുന്നു. നിലാവിന്റെ മനോഹാരിതയും നക്ഷത്രങ്ങൾ നിറഞ്ഞു നിൽക്കുന്ന ആകാശവും എല്ലാം നാം ആഹ്ലാദാരവങ്ങളോടെ സങ്കല്പിക്കുന്നു. പ്രകൃതി അതിന്റെ പൂർണ്ണ സൗന്ദര്യത്തിൽ സ്രഷ്ടാവിനെ വരവേൽക്കുന്നത് നാം കാണുന്നു. പ്രപഞ്ചവും പ്രകൃതിയും ദൈവത്തിന്റെ ദാനമാണെന്നും പുൽക്കൂട് പ്രകൃതിയുടെ മടിയിലെ തൊട്ടിൽ ആണെന്നും നാം തിരിച്ചറിയുന്നു. മനുഷ്യ നിർമ്മിത കൊട്ടാരങ്ങളേക്കാൾ എത്രയോ ഭംഗിയുള്ളതാണീ ഭൂമിയും ആകാശവും. പുതിയ ആകാശവും പുതിയ ഭൂമിയും സൃഷ്ടിക്കുവാൻ ജനിച്ചവൻ പ്രകൃതിയോടൊപ്പമാണാദ്യ രാത്രിയിൽ വസിച്ചത്. അതുകൊണ്ടുതന്നെ ഈ ഭൂമി നമ്മുടെ ഭവനമാണെന്ന ബോധം ക്രിസ്തുമസ് നമ്മിൽ സൃഷ്ടിക്കുന്നു. ഇന്ന് പക്ഷേ അന്ധമായ ആർത്തി നമ്മെ ഗ്രസിച്ചിരിക്കുന്നു. പുഴയും പാറയും കല്ലും മണ്ണും വായുവും വെള്ളവുമെല്ലാം അമിതോപഭോഗ സംസ്കാരത്തിന് കീഴ്പ്പെട്ട് നാശോന്മുഖമാകുന്നു. ഭൂമിയെന്ന ഭവനത്തെ നാം ഇല്ലാതാക്കുന്നു. ക്രിസ്തുമസ് രാത്രിയുടെ മനോഹാരിത വരും തലമുറകൾക്കായി സൂക്ഷിക്കുവാനുള്ള ഉത്തരവാദിത്വം നാം വിസ്മരിക്കരുത്.

തിരുപ്പിറവി നാം ആഘോഷിക്കുമ്പോൾ തിരുക്കുടുംബത്തോടൊപ്പം നമ്മുടെ കുടുംബങ്ങളും ഒന്നാകാം; പ്രകൃതിയോടൊപ്പം ചേരാം; സർവ്വ മനുഷ്യരുടേയും സമാധാനത്തിനായി ഒത്തുചേർന്ന് പ്രവർത്തിക്കാം.






# യേശുവെന്ന ഇമ്മാനുവേൽ



ഫാ. ഫിലിപ്പ് ചെമ്പകശ്ശേരി



ഇമ്മാനുവേൽ എന്ന പദം ആകെ മൂന്നു പ്രാവശ്യമേ ബൈബിളിൽ കാണുന്നുള്ളൂ- രണ്ടു പ്രാവശ്യം പഴയനിയമ പ്രവചനത്തിൽ, ഒരിക്കൽ പുതിയ നിയമ പ്രവചനപൂർത്തീകരണത്തിൽ. ഏശയ്യാ പ്രവാചകനാണ് ഇമ്മാനുവേലിനെപ്പറ്റി പ്രവചിച്ചത് (ഏശയ്യ 7:14; 8:8), ഇമ്മാനുവേലിന്റെ ജനനത്തെപ്പറ്റിയും അദ്ദേഹത്തിന്റെ നാടിനുസംഭവിക്കാൻ പോകുന്ന ദുരന്തത്തെപ്പറ്റിയും.

ബി.സി. 735 ലെ രാഷ്ട്രീയ പശ്ചാത്തലത്തിലാണ് ഈ പ്രവചനം നൽകപ്പെട്ടത്. ഇസ്രായേൽ രാജാവായ പെക്കായും ദെമാസ്ക്കസ് രാജാവായ റേസിനും യൂദായ്ക്ക് എതിരെ ഗൂഢാലോചന ചെയ്ത് അതിനെ ആക്രമിക്കാൻ തുടങ്ങുന്ന സന്ദർഭം. രണ്ടു രാജ്യങ്ങൾ ഒരുമിച്ചുവരുമ്പോൾ അതിനെ നേരിടാൻ തനിക്കാകില്ല എന്ന ഭയം ആഹാസ് രാജാവിനെയും യൂദായിലെ ജനങ്ങളെയും സംഭീതരാക്കി. ആഹാസിന് ആശ്വാസ വചനവുമായി ഏശയ്യാ കൊട്ടാരത്തിലെത്തി. ദൈവവചനം അദ്ദേഹം ഇങ്ങനെ അരുളിചെയ്തു.

> യുവതി ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും അവൻ ഇമ്മാനുവേൽ എന്നു വിളിക്കപ്പെടും (ഏശയ്യ 7:14)

സിറിയാ (ദമാസ്ക്കസ്)യുടെയും ഇസ്രായേലിന്റെയും ആക്രമണത്തിൽ യൂദാ നശിച്ചു പോകുകയില്ലെന്നും ആഹാസിനുശേഷം അദ്ദേഹത്തിന്റെ പുത്രൻ തന്നെ യൂദായുടെ സിംഹാസനത്തിൽ ഉപവിഷ്ടനാകുകയും അങ്ങനെ ദാവീദിന്റെ രാജവംശം തുടരുകയും ചെയ്യുമെന്നുമാണ് ഈ പ്രവചനം കൊണ്ട് ഏശയ്യാ ഉദ്ദേശിച്ചത്. അതായത് ഒരു സവിശേഷ കുടുംബത്തേയും വ്യക്തിയെയും ഉദ്ദേശിച്ചുകൊണ്ട് പറഞ്ഞതാണ് ഈ പ്രവചനം. അതുപോലെ ആഹാസിന് അടയാളമായി നൽകപ്പെട്ടതിനാൽ അദ്ദേഹത്തിന്റെ ജീവിതകാലത്തുതന്നെ നിറവേറേണ്ട വിധത്തിലാണ് ഇത് നൽകപ്പെട്ടത്.

എന്നാൽ ഈ പ്രവചനത്തിന് ഒരു തലംകൂടി ഉണ്ടെന്ന് ഇതിന്റെ തുടർച്ചയായി പറഞ്ഞിരിക്കുന്ന വചനത്തിൽ നിന്ന് മനസ്സിലാക്കാം. ഈ തലം ആഹാസിന്റെ തലത്തെയും സാഹചര്യങ്ങളെയും കടന്നു ചെല്ലുന്നതാണ്. ഇമ്മാനുവേൽ പ്രവചനത്തിന്റെ തുടർച്ചയായി ഏശയ്യാ പറയുന്നു:

> എന്തെന്നാൽ നമുക്കു ഒരു ശിശു ജനിച്ചിരിക്കുന്നു. നമുക്കു ഒരു പുത്രൻ നൽകപ്പെട്ടിരിക്കുന്നു. ആധിപത്യം അവന്റെ ചുമലിലായിരിക്കും. വിസ്മയനീയനായ ഉപദേഷ്ടാവ്, ശക്തനായ ദൈവം, നിത്യനായ പിതാവ്, സമാധാനത്തിന്റെ രാജാവ് എന്ന് വിളിക്കപ്പെടും (ഏശയ്യ 9:6).

ഈ വാക്കുകൾ ആഹാസിനോ അദ്ദേഹത്തിന്റെ പുത്രനായ ഹെസക്കിയായ്ക്കോ യോജിച്ചതല്ല. അതിനാൽ ഇമ്മാനുവേൽ പ്രവചനത്തിന് അതിന്റെ ചരിത്രസാഹചര്യത്തെ കടന്നു നില്ക്കുന്ന അർത്ഥമുണ്ടെന്ന് പഴയ നിയമകാലത്തുതന്നെ വിശ്വാസമുണ്ടായിരുന്നു. ബി.സി. 200 ന് അടുത്ത് ബൈബിൾ ഗ്രീക്കു ഭാഷയിലേയ്ക്ക് തർജ്ജമചെയ്തപ്പോൾ ഏശയ്യായുടെ പ്രവചനത്തിലെ (7:14) യുവതിയെന്ന പദത്തിനു പകരം കന്യകയെന്ന് ഉപയോഗിക്കാൻ കാരണം പ്രവചനത്തിന്റെ ഈ ചരിത്രാതീതമാനം തിരിച്ചറിഞ്ഞതുകൊണ്ടാകാം. എന്തായാലും പുതിയ നിയമകാലത്ത് ഈ പ്രവചനം മിശിഹായെപ്പറ്റിയുള്ള പ്രവചനമായി മനസ്സിലാക്കി. ഇത് ലൂക്കാ സുവിശേഷകന്റെ മാത്രം കണ്ടുപിടിത്തമല്ല (ലൂക്ക 1:26-33).

ലൂക്കായ്ക്ക് മുമ്പ് സുവിശേഷമെഴുതിയ മത്തായിയും ഈ വിശ്വാസം ഉൾക്കൊണ്ട് ജനങ്ങൾക്ക് കൈമാറുന്നു (മത്തായി 1: 18-25). അതായത് പുതിയ നിയമത്തിന്റെ രചനാകാലത്ത് സഭയിൽ നിലനിന്ന പൊതുവായ വിശ്വാസമാണ് യേശു കന്യാസുതനാണെന്നും യേശുവിൽ ഏശയ്യായുടെ പ്രവചനം നിറവേറിയെന്നും.

**ഇമ്മാനുവേൽ എന്നാൽ**

ഇമ്മാനുവേൽ എന്ന ഹീബ്രു പദത്തിന് "ദൈവം നമ്മോടുകൂടെ'' എന്നർത്ഥം. ഇത് യേശുവിന് എങ്ങനെ അർത്ഥവത്തായി ഉപയോഗിക്കാം എന്ന് ആദിമസഭ ഗൗരവമായി ചിന്തിച്ചുവെന്നും ആ ചിന്ത വിവിധ രൂപങ്ങൾ പ്രാപിച്ചുവെന്നും പുതിയ നിയമത്തിൽ നിന്ന് മനസ്സിലാക്കാം. ഒന്നാമത്തെ ചോദ്യം യേശുവിന്റെ ദിവ്യതയെപ്പറ്റി ഏകദൈവവിശ്വാസത്തിന് കോട്ടം തട്ടാതെ എങ്ങനെ സംസാരിക്കാൻ കഴിയും എന്നതായിരുന്നു. ഞാനാണ് നിന്റെ ദൈവമായ കർത്താവ് ഞാനല്ലാതെ വേറെ ദേവന്മാർ നിനക്കുണ്ടാകരുത്" എന്ന് പഠിക്കുകയും പഠിപ്പിക്കുകയും ചെയ്ത യഹൂദർ യേശുവിൽ ദൈവത്തെ കണ്ടെത്തി. യേശുവിൽ നിന്ന് പുറപ്പെടുന്ന ശക്തി ദൈവത്തിന്റേതാണെന്ന് അവർക്കു ബോധ്യമായി. അങ്ങനെയാണ് യേശുവിന്റെ കാലത്തു ചില യഹൂദർ യേശുവിനെ അനുഗമിക്കാൻ തയ്യാറായത്. പക്ഷേ അവരുടെ വിശ്വാസജീവിതത്തിലെ ഒരു പ്രധാന്യ പ്രശ്നമായിരുന്നു എങ്ങനെ ഏകദൈവവിശ്വാസവുമായി യേശുവിന്റെ ദൈവത്വത്തിലുള്ള വിശ്വാസം പൊരുത്തപ്പെട്ടുപോകുമെന്നത്. യേശു ദൈവമാണെന്നത് നിഷേധിക്കാനാകില്ല. കാരണം അതവരുടെ അനുഭവമാണ്. ഏകദൈവവിശ്വാസം ചോദ്യം ചെയ്യാനാകില്ല. കാരണം അത് അടിസ്ഥാനപരമായ ദൈവാവിഷ്ക്കരണമാണ്. രണ്ടും ചേർത്തു പറയാൻ അവർ ഈ മാർഗ്ഗം സ്വീകരിച്ചു: ദൈവത്തെ ദൈവമെന്നും, യേശുവിനെ ദൈവത്തോടുകൂടെയുള്ള ദൈവമെന്നും വിളിക്കുക. ഈ ദൈവശാസ്ത്രദർശനമാണ് യോഹന്നാന്റെ സുവിശേഷത്തിലുള്ളത്.




"ആദിയിൽവചനമുണ്ടായിരുന്നു,
ആ വചനം ദൈവത്തോടുകൂടെയായിരുന്നു.
ആ വചനം ദൈവമായിരുന്നു" (യോഹ. 1:10).

ദൈവത്തോടുകൂടെയുള്ള ദൈവം- ആ ദൈവം മാംസമായി (1:14). അതാണ് യേശു. പിതാവായ ദൈവത്തോടുകൂടെ ദൈവമായിരുന്നവൻ മാംസമായിത്തീർന്നു, മനുഷ്യനായിത്തീർന്നു. അങ്ങനെ അവൻ നമ്മോടുകൂടെ (മനുഷ്യരോടുകൂടെ) ആയിത്തീർന്നു. അതാണ് അവനെ ഇമ്മാനുവേൽ (നമ്മോടുകൂടെയുള്ള ദൈവം) എന്നു വിളിക്കുന്നത്. ദൈവത്തോടുകൂടെയായിരുന്നവൻ നമ്മോടുകൂടെയായിത്തീർന്നു. അതാണ് ഇമ്മാനുവേൽ യേശു.

ഈ ആശയം ഏറ്റവും വ്യക്തമായി പ്രതിഫലിക്കുന്നത് മത്തായിയുടെ സുവിശേഷത്തിലാണ്. ആ സുവിശേഷത്തിന് വ്യക്തമായ ഒരു ഘടനയുണ്ട്. അതുവഴി യേശുവിനെ ഇമ്മാനുവേൽ എന്ന് സുവിശേഷകൻ വിശേഷിപ്പിക്കുന്നു.

യേശുവിന്റെ ജനനത്തെപ്പറ്റി ജോസഫിന് അറിയിപ്പുകൊടുത്തത് വിവരിച്ചശേഷം അതു പ്രവചനപൂർത്തീകരണമായിരുന്നെന്ന് സുവിശേഷകൻ എടുത്തുപറയുന്നു:

കന്യക ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും.
ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള എമ്മാനുവേൽ എന്ന് അവൻ വിളിക്കപ്പെടും എന്ന് കർത്താവു പ്രവാചകൻ മുഖേന അരുളിചെയ്തതു പൂർത്തിയാകാൻ വേണ്ടിയാണ് ഇതെല്ലാം സംഭവിച്ചത് മത്തായി 1:22-23).

ഇങ്ങനെ സുവിശേഷത്തിന്റെ ആരംഭത്തിൽ, യേശുവിന്റെ ജനനത്തിൽ, നമ്മോടുകൂടെയെന്നാണ് അവന്റെ പേര് എന്നു പറഞ്ഞുകൊണ്ട് യേശുവിനെ അവതരിപ്പിക്കുന്ന സുവിശേഷകൻ തന്റെ സുവിശേഷം അവസാനിപ്പിക്കുമ്പോഴും ഈ കൂടെയെന്ന ആശയത്തിന് ഊന്നൽ നല്കുന്നു. ശിഷ്യന്മാരെ വിളിച്ചു പ്രേഷിതദൗത്യം ഏല്പിച്ചശേഷം യേശു പറയുന്നു: "യുഗാന്തം വരെ എന്നും ഞാൻ നിങ്ങളോടുകൂടെ ഉണ്ടായിരിക്കും" (മത്തായി 28:20).

ഇങ്ങനെ യേശുവിന്റെ ''കൂടെ'' എന്ന അവസ്ഥയ്ക്ക് മൂന്നു ഘട്ടങ്ങളുണ്ട് - നിത്യതയിൽ,

കാലങ്ങൾ ഉണ്ടാകുന്നതിനു മുമ്പ്, ദൈവത്തോടു കൂടെയുള്ള ദൈവമായിരുന്നു, യേശു. ദൈവത്തോടുകൂടെ ആയിരുന്നുവെന്നു പറഞ്ഞാൽ മനുഷ്യരോടുകൂടെ ആയിരുന്നില്ല എന്ന് അർത്ഥം വരുന്നില്ല. ദൈവം മനുഷ്യനുവേണ്ടി ചെയ്ത എല്ലാ പ്രവൃത്തികളിലും ഈ കൂടെയുള്ള ദൈവവും ഉണ്ടായിരുന്നു. അതുകൊണ്ടാണ് യോഹന്നാൻ ഇങ്ങനെ എടുത്തു പറയുന്നത്: "സമസ്തവും അവനിലൂടെ ഉണ്ടായി. ഒന്നും അവനെ കൂടാതെ ഉണ്ടായിട്ടില്ല" (യോഹ 1:3).

രണ്ടാമത്തെ ഘട്ടം മനുഷ്യരുടെ കൂടെ മനുഷ്യനായി ജീവിച്ച അവസ്ഥയാണ്. അത് താത്കാലികമായിരുന്നു. എന്നാൽ അതു രക്ഷാകരമായിരുന്നു. അത് തന്റെ ദൈവമെന്ന അവസ്ഥയിൽ നിന്നുള്ള താഴ്ചയായതിനാൽ അതിനെ പൗലോസ് ശ്ലീഹ ശൂന്യമാക്കൽ (kenosis) എന്നു വിളിക്കുന്നു.

ദൈവത്തിന്റെ രൂപത്തിലായിരുന്നെങ്കിലും അവൻ ദൈവവുമായുള്ള സമാനത നിലനിറുത്തേണ്ട ഒരു കാര്യമായി പരിഗണിച്ചില്ല. തന്നെതന്നെ ശൂന്യനാക്കിക്കൊണ്ട് ദാസന്റെ രൂപം സ്വീകരിച്ച് മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്നു (ഫിലി 2:6-7).

ഈ ശൂന്യവത്കരണം വഴി ഇമ്മാനുവേൽ എന്ന അവസ്ഥ അതിന്റെ പാരമ്യത്തിലെത്തി. മനുഷ്യന്റെ എല്ലാ അവസ്ഥകളിലും മനുഷ്യനോടുകൂടെ ആയിരിക്കാൻ കഴിഞ്ഞു - വിശപ്പിലും ദാഹത്തിലും, മഴയിലും വെയിലിലും, കരയിലും കടലിലും മനുഷ്യനോടുകൂടെ ആയ ദൈവം. പരിഹാസത്തിലും കുറ്റപ്പെടുത്തലുകളിലും അന്തിമമായി മരണത്തിലും മനുഷ്യനോടുകൂടെയായിരുന്ന ദൈവം.

ഈ ഘട്ടം രണ്ടു സ്വഭാവങ്ങളുടെ കൂടിച്ചേരലായിരുന്നു. മനുഷ്യസ്വഭാവത്തിന്റേയും ദൈവസ്വഭാവത്തിന്റെയും ദൈവത്തിന് മനുഷ്യനോടുകൂടെ ആകാൻ കഴിയുന്നതിന്റെ പാരമ്യമാണ് ഇവിടെ സംഭവിച്ചത്. ഇനി ഒരിക്കലും വേർപെടുത്താനാകാത്ത വിധം ദൈവത്വം മനുഷ്യത്വത്തോടുകൂടെയായി. അതിനാൽ അത് പൂർണ്ണമായ ഇമ്മാനുവേൽ ആകലായിരുന്നു.

മൂന്നാം ഘട്ടം യേശുവിന്റെ ഉയിർപ്പോടുകൂടി സംഭവിച്ച കൂടെയായിരിക്കലാണ്. ഇതു താത്കാലികമല്ല; നിത്യമാണ് കാണപ്പെടുന്ന ശരീരത്തിലുള്ള യോജിച്ചിരുപ്പല്ല; നിത്യതയിലുള്ള കൂടെയിരുപ്പാണ്. അതുകൊണ്ടാണ് യേശു പറഞ്ഞത് "ലോകാവസാനത്തോളം എന്നും ഞാൻ നിങ്ങളോടുകൂടെ ആയിരിക്കു"മെന്ന് (മത്തായി 28:20).

ഈ പഠനത്തിൽ നിന്ന് ഒരു കാര്യം വ്യക്തമാകുന്നു. ഇമ്മാനുവേൽ എന്നത് യേശുവിനെ നിർവ്വചിക്കുന്ന നാമമാണ്. ആ പദത്തിൽ രക്ഷാകരവ്യാഹരം മുഴുവനും അടങ്ങിയിരിക്കുന്നു. ഇമ്മാനുവേൽ ആയിരുന്നുകൊണ്ട് അവിടുന്നു നമ്മെ രക്ഷിക്കുന്നു.

# ഉപകാരസ്മരണ

ഒരു വിശ്വാസി









# തിരുപ്പിറവിയെ തുയിലുണർത്തുന്നവർ

ഫാ. ഷീൻ പാലക്കുഴി

വിണ്ണിൽ നിന്നും മണ്ണിലേക്കും മണ്ണാൽ മെനയപ്പെട്ടവന്റെ മനസ്സിലേക്കും ദൈവം നടത്തിയ ഒരു യാത്രയുടെ തുടക്കമാണ് ക്രിസ്മസ്. ക്രിസ്മസിന് ഏറ്റവും കൂടുതൽ കുളിരുള്ളത് കുഞ്ഞുനാളിന്റെ ഓർമ്മകളിലാണ്!

തൂവെൺ നിലാവിന്റെ കമ്പളം പുതച്ച ഡിസംബറിന്റെ ആ തണുപ്പാർന്ന പാതിരാവിൽ ഒരു ഡ്രം സെറ്റിന്റെ നേർത്ത താളം കേട്ടാണ് ഉറക്കത്തിൽ നിന്നു ഞെട്ടിയുണർന്നത്. രാപ്പാടികൾ മൗനത്തിൽ മുഴുകിയ നിശാസംഗീതത്തിന്റെ ഇടവേളകളിൽ, ഇരുട്ടിലേക്ക് കൺമിഴിച്ച് കാതുകൂർപ്പിച്ചപ്പോഴെല്ലാം മഞ്ഞുവീണു കിടക്കുന്ന നാട്ടുവഴികളുടെ ഏതോ വിദൂര ബിന്ദുവിൽനിന്ന് ആ താളം മെല്ലെ മെല്ലെ ഹൃദയത്തിലേക്കു സഞ്ചരിച്ചെത്തി. തുഷാരമണിഞ്ഞ പുൽനാമ്പുകൾ അതിരിട്ട പാടവരമ്പുകളും നിലാവിന്റെ നീലവിരിയിട്ട കുന്നിൻചരിവുകളും ഗ്രാമപാതയുടെ കയറ്റിറക്കങ്ങളും കടന്ന് ഒരു പെട്രോമാക്സിന്റെ ഇത്തിരിവെട്ടത്തിൽ ആ താളം അടുത്തടുത്തുവന്നു. അരികിലേക്കു വരുംതോറും ഹാലേലൂയ്യാ വിളികളും കൈത്താളങ്ങളും വായ്ത്താരികളും ആ വെളിച്ചത്തോടു ചേർന്നലിഞ്ഞു.



ശരീരത്തേക്കാൾ മുമ്പേ പുതപ്പിനടിയിൽനിന്നു ചാടിയിറങ്ങി ജനാലയ്ക്കരികിൽ സ്ഥാനം പിടിച്ച ഹൃദയമാണ് ആദ്യം ആ കാഴ്ച കണ്ടത്; വീട്ടിലേക്കുള്ള ചെമ്മൺ പാതയിലൂടെ മുറ്റത്തേക്കു കയറിവരുന്നത് ഒരു കരോൾസംഘമാണ്. ആ തിരിച്ചറിവിന്റെ ആനന്ദത്തിൽ ഉറക്കം കൺപോളകളിൽ നിന്നടർന്നു വീഴുകയും മനസ്സ് മറ്റാരും കാണാതെ പതിയെ മുറ്റത്തേക്കിറങ്ങി അവർക്കൊപ്പം ആ താളത്തിനൊപ്പിച്ചു നൃത്തം ചവിട്ടാൻ തുടങ്ങുകയും ചെയ്തു.

ചീകി മിനുക്കിയ മുളങ്കമ്പുകളിൽ വർണ്ണക്കടലാസൊട്ടിച്ച, മെഴുകുതിരികൾ വെളിച്ചം പകരുന്ന നക്ഷത്രവിളക്കുകൾ. തൂവെള്ള തൊങ്ങലുകൾ പിടിപ്പിച്ച ചുവന്ന പട്ടുകുപ്പായമണിഞ്ഞ്, നൃത്തച്ചുവടുകളോടെ, കുമ്പകുലുക്കി, കണ്ണുകളിൽ നിറയെ സ്നേഹവാത്സല്യങ്ങളും, കീശ നിറയെ മിഠായികളും, വർണ്ണബലൂണുകളുമൊക്കെയായി മുന്നിൽ സാന്താക്ലോസ്സ്. പിന്നിൽ ആട്ടിടയരുടേയും ജ്ഞാനികളുടേയും അകമ്പടിയിൽ ഉണ്ണിയേശുവിനെ കൈകളിലെടുത്ത കന്യാമേരിയമ്മയും യൗസേപ്പിതാവും. വെള്ളിച്ചിറകുകൾ വീശി മാലാഖമാർ. ഗ്ലോറിയാ ഗീതങ്ങൾ ആർത്തുപാടുന്ന ഗായകസംഘം. വാദ്യമേളങ്ങൾ. പാട്ടിനിടയിൽ മുറ്റത്തെ പുൽക്കൂട്ടിലും ക്രിസ്മസ് ട്രീയിലുമൊരുക്കിയ അലങ്കാരങ്ങളിലേക്കു നീളുന്ന കൗതുകക്കണ്ണുകൾ. അടുക്കളയിൽ നിന്നൊഴുകിവരുന്ന എരിവുള്ള ചൂടുകാപ്പിയുടേയും ക്രിസ്മസ് കേക്കിന്റെയും സുഖമുള്ള ഗന്ധം. ഒടുവിൽ കന്യാമേരിയമ്മയുടെ നെഞ്ചോടൊട്ടിക്കിട





ക്കുന്ന, പാൽമണം മാറാത്ത, പൈതലിന്റെ പൂവിതൾ പോലെ മൃദുലമായ കവിളിൽ ഒരു ചുടുമുത്തം!

ക്രിസ്മസിന്റെ നന്മകളും ആനന്ദങ്ങളുമോർമ്മിക്കാൻ അനേകം പ്രതീകങ്ങൾ നമുക്കുണ്ട്. അവയിൽ ചിലതിനേക്കുറിച്ചുള്ള ചെറിയ ചെറിയ ഓർമ്മപ്പെടുത്തലുകളിലേക്ക്.

**ക്രിസ്മസ് പുൽക്കൂട്**

ക്രിസ്മസിനോടനുബന്ധിച്ച് യേശുവിന്റെ കാലിത്തൊഴുത്തിലെ ജനനം പുനർസൃഷ്ടിക്കുന്ന പ്രതീകമാണ് പുൽക്കൂട്. പുല്ലുകൊണ്ടും വൈയ്ക്കോലുകൊണ്ടുമൊക്കെ യേശുവിന്റെ ജനനം നടന്ന പുൽക്കൂട് കെട്ടിയൊരുക്കുന്നതിലൂടെ എളിമയുടെയും വിനയത്തിന്റേയും ലാളിത്യത്തിന്റേയും സന്ദേശം ഈ പ്രതീകം വിളിച്ചറിയിക്കുന്നു.

അസ്സീസ്സിയിലെ വി. ഫ്രാൻസിസാണ് ക്രിസ്മസിനോടനുബന്ധിച്ച് പുൽക്കൂട് നിർമ്മിക്കുന്ന പതിവ് ആരംഭിച്ചത്. പതിമൂന്നാം നൂറ്റാണ്ടു മുതലാണ് ഈ പതിവ് പ്രചാരത്തിലായത്. ഒരു ക്രിസ്മസ് കാലത്ത് അസ്സീസ്സി പുണ്യവാളൻ ജോൺ എന്നു പേരുള്ള തന്റെ സുഹൃത്തിനോട് യേശുവിന്റെ പുൽക്കൂട്ടിലെ ജനനം അതുപോലെ പുനർസൃഷ്ടിക്കാനാവശ്യപ്പെട്ടു. അസ്സീസ്സി പട്ടണത്തോടു ചേർന്നുള്ള ഗ്രേഷ്യോ എന്ന സ്ഥലത്ത് ഒരു കാലിത്തൊഴുത്തു കെട്ടി യഥാർത്ഥ മനുഷ്യരേയും കന്നുകാലികളേയുമൊക്കെ അതിൽ നിർത്തി ജോൺ ആ രംഗം ഭംഗിയായി പുനർസൃഷ്ടിച്ചു. പതിരാക്കുർബ്ബാന കഴിഞ്ഞ് പുണ്യവാളൻ തിരുനാളിനെത്തിയ മുഴുവൻ അതിഥികളേയും വിശ്വാസികളെയും കൂട്ടി പുൽക്കൂടിനു മുന്നിലെത്തി. അവിടെവച്ച് അദ്ദേഹം സുവിശേഷം വായിക്കുകയും ക്രിസ്മസ് സന്ദേശം ജനത്തിനു നൽകുകയും ചെയ്തു. പിന്നീട് അദ്ദേഹം പുൽക്കൂട്ടിലേക്കു കടന്ന് ഉണ്ണീശോയെ എടുക്കാനായി തന്റെ കൈകൾ നീട്ടിയപ്പോൾ ആ കൈകളിൽ ഉണ്ണീശോ പ്രത്യക്ഷനായതായും പറയപ്പെടുന്നു. ഗ്രേഷ്യാ മറ്റൊരു ബേത്‌ലഹേമായി മാറുകയായിരുന്നു.

ബേത്‌ലഹേമിനു സ്വന്തം നാട്ടിൽ പുനർസൃഷ്ടിച്ച പുണ്യവാളന്റെ ആശയം വളരെ പെട്ടെന്ന് എല്ലായിടത്തും പ്രചരിച്ചു. ദൈവാലയങ്ങളിലും വീടുകളിലുമൊക്കെ പുൽക്കൂടുകൾ നിർമ്മിക്കുന്ന രീതി അങ്ങനെ നിലവിൽ വന്നു.

ഉണ്ണിയേശു പുൽത്തൊട്ടിയിൽ കിടക്കുന്ന രംഗമാണ് 'മെയ്ഞ്ജർ സീൻ' എന്ന പ്രശസ്തമായ പ്രയോഗം കൊണ്ട് അർത്ഥമാക്കുന്നത്. മെയ്ഞ്ജർ എന്നാൽ പുൽത്തൊട്ടി എന്നാണർത്ഥം. കന്നുകാലികൾ തങ്ങളുടെ വാസസ്ഥലം ഉണ്ണിയേശുവിനു പിറക്കാൻ നൽകിയതിനാൽ ക്രിസ്മസ് അർദ്ധരാത്രിയിൽ കന്നുകാലികൾക്ക് മനുഷ്യഭാഷയിൽ സംസാരിക്കാനുള്ള കഴിവുണ്ടെന്ന ഒരു കഥയും പുൽക്കൂടിനൊപ്പം യൂറോപ്പിൽ പ്രചരിച്ചിരുന്നു.

നമ്മുടെ നാട്ടിൽ പുൽക്കൂട്, സന്മനസ്സുള്ളവർക്കു സമാധാനവുമായി വന്ന യേശുവിന്റെ സന്തോഷകരമായ ജനനത്തെ ഓർമ്മിപ്പിക്കുന്നു. സ്വർഗ്ഗവും ഭൂമിയും സമസ്ത ജീവജാലങ്ങളും ഒരുമിച്ചുകൂടുന്ന യേശുവിന്റെ ജനനദൃശ്യം യേശു സർവ്വലോകത്തിന്റെയും രക്ഷകനാണെന്ന സത്യം വിളിച്ചറിയിക്കുന്നു.

**ക്രിസ്മസ് ട്രീ**

ക്രിസ്മസ് കാലത്തെ അലങ്കാരങ്ങളിൽ ദൈവാലയങ്ങളിലും വീടുകളിലും ഒഴിവാക്കാനാവാത്ത ഒരു പ്രതീകമാണ് ക്രിസ്മസ് ട്രീ. പിരമിഡ് ആകൃതിയിലുള്ള മരച്ചില്ലകളിൽ തോരണങ്ങളും, ബലൂണുകളും, കുഞ്ഞുനക്ഷത്രങ്ങളും അലങ്കാര ബൾബുകളുമൊക്കെ തൂക്കിയിട്ട് പുൽക്കൂടിനൊപ്പമോ മുറ്റങ്ങളിലോ ഒക്കെ ക്രിസ്മസ് ട്രീ സ്ഥാപിക്കുകയാണ് പതിവ്. ഋതുഭേദങ്ങൾക്കതീതമായി വർഷം മുഴുവൻ പച്ചപ്പ് മാറാതെ നിൽക്കുന്ന നിത്യഹരിത വൃക്ഷങ്ങളായ പൈൻ, ദേവദാരു, ബാൾസെം തുടങ്ങിയ വൃക്ഷങ്ങളാണ് ക്രിസ്തുമസ് ട്രീ നിർമ്മിക്കാൻ പാശ്ചാത്യർ ഉപയോഗിച്ചിരുന്നത്. ഒരിക്കലും നശിക്കാത്ത ജീവന്റെ വൃക്ഷമായ ക്രിസ്തുവിനെയാണ് ഈ ക്രിസ്മസ് പ്രതീകം സൂചിപ്പിക്കുന്നത്.



ജർമ്മനിയുടെ അപ്പസ്തോലനായി അറിയപ്പെട്ടിരുന്ന വി. ബൊനിഫസിന്റെ ജീവിതവും ക്രിസ്മസ് ട്രീയുടെ ഉത്ഭവവും തമ്മിൽ ബന്ധിപ്പിക്കുന്ന ഒരു കഥയുണ്ട്. എ.ഡി. 722 ലാണ്. ഒരു വിജാതീയ ദൈവത്തിനു നരബലി നടത്താനുള്ള വിറകിനുവേണ്ടി ഒരു വലിയ ഓക്കുമരം മുറിക്കാൻ ശ്രമിക്കുന്ന ഒരു കൂട്ടം ആളുകളെ വി. ബൊനിഫസ് ഒരിക്കൽ കാണുകയു

ണ്ടായി. അദ്ദേഹം അവരെ തടയാൻ ശ്രമിച്ചു. അതു ഫലിക്കാതെ വന്നപ്പോൾ അവരുടെ കയ്യിൽ നിന്നു മഴു വാങ്ങി ബൊനിഫസ് മരത്തിലേക്ക് ആഞ്ഞുവെട്ടി. ഒറ്റ വെട്ടിന് മരം നിലംപതിച്ചു. മുറിഞ്ഞു വീണ മരത്തിന്റെ ചുവട്ടിൽ നിന്ന് ആകാശത്തിലേക്ക് കൈചൂണ്ടി നിൽക്കുന്ന ഭംഗിയുള്ള ഒരു ഫിർമരം നിമിഷങ്ങൾ കൊണ്ട് വളർന്നുവന്നു. വി. ബൊനിഫസ് ആ മരത്തെ ഉണ്ണിയേശുവിന്റെയും ക്രിസ്തുവിന്റെ വാഗ്ദാനമായ നിത്യജീവന്റെയും അടയാളമായി വിശേഷിപ്പിച്ചു. അത്ഭുതപരതന്ത്രരായി നിന്ന ആളുകളോട് ആ വൃക്ഷത്തിന്റെ ചില്ലകൾ വീടുകളിൽ കൊണ്ടുപോയി സമ്മാനങ്ങൾ കൊണ്ട് അലങ്കരിച്ച് സ്നേഹത്തിന്റെയും കാരുണ്യത്തിന്റേയും പ്രതീകമായി സൂക്ഷിക്കാൻ ബൊനിഫസ് ഉപദേശിച്ചു. ആളുകൾ അദ്ദേഹത്തിന്റെ വാക്കനുസരിച്ചു പ്രവർത്തിച്ചു. 75-ാം വയസ്സിൽ വി. ബൊനിഫസ് രക്തസാക്ഷിയായെങ്കിലും അദ്ദേഹം തുടങ്ങിവച്ച ക്രിസ്മസ് ട്രീ എന്ന പ്രതീകം ഇന്നും സജീവമായി നിലനിൽക്കുന്നു.




പതിനൊന്നാം നൂറ്റാണ്ടിൽ ജർമ്മനിയിൽ പ്രചാരത്തിലായ 'മിസ്റ്ററി പ്ലേ' എന്ന നാടക സങ്കല്പത്തിൽ പ്രധാന വിഷയമായി അവതരിപ്പിച്ചിരുന്നത്. ആദത്തിന്റെയും ഹവ്വയുടെയും അനുസരണക്കേടും അവരുടെ ഏദൻതോട്ടത്തിൽ ജീവന്റെ വൃക്ഷത്തേയും നന്മതിന്മകളെക്കുറിച്ചുള്ള തിരിച്ചറിവിന്റെ വൃക്ഷത്തേയും സൂചിപ്പിച്ചുകൊണ്ട് ആപ്പിൾ കൊണ്ടലങ്കരിച്ച 'പാരഡൈസ് ട്രീ' എന്ന ഒരു വൃക്ഷം നാടകത്തിന്റെ പ്രധാന കേന്ദ്രബിന്ദുവായിരുന്നു. നാടകമവസാനിച്ചിരുന്നത് ക്രിസ്തുവിന്റെ ജനനത്തെക്കുറിച്ചുള്ള പ്രവചനത്തോടു കൂടിയായിരുന്നതിനാൽ ക്രിസ്മസ് സമയങ്ങളിലേക്ക് ഇത്തരം നാടകങ്ങൾ പ്രധാനമായും അരങ്ങിലെത്തിയിരുന്നത്.

പാരഡൈസ് ട്രീ വളരെ വേഗത്തിൽ ദേവാലയങ്ങളിലെ ഒരു പ്രധാന പ്രതീകമായി പ്രചാരം നേടി. പിന്നീട് ആളുകൾ വീടുകളിലും ക്രിസ്മസ് കാലങ്ങളിൽ 'പാരഡൈസ് ട്രീ' ഒരുക്കാൻ തുടങ്ങി. രക്ഷകനെക്കുറിച്ചുള്ള പ്രവചനത്തിന്റെ പ്രതീകമായി ആളുകൾ ഇതിനെ കാണാൻ തുടങ്ങി. പിന്നീട് ആപ്പിളുകൾക്കൊപ്പം 'വെയ്ഫർ' എന്നു പേരുള്ള അപ്പം വി. കുർബ്ബാനയെ സൂചിപ്പിച്ചുകൊണ്ട് ഈ മരത്തിൽ തൂക്കിയിടുന്ന പതിവാരംഭിച്ചു. രക്ഷയുടെ മാധുര്യത്തെ സൂചിപ്പിച്ചുകൊണ്ട് പലതരത്തിലുള്ള മിഠായികൾ ഈ ട്രീയിൽ തൂക്കിയിടാനും തുടങ്ങി. പിന്നീട് മെഴുകുതിരികളും സമ്മാനപ്പൊതികളും മറ്റലങ്കാരങ്ങളുമെല്ലാം ട്രീയിൽ സ്ഥാനം പിടിച്ചു.

പൈൻമരവും ക്രിസ്മസ് ട്രീയുമായി ബന്ധപ്പെട്ട മറ്റൊരു കഥ പ്രചാരത്തിലുണ്ട്. ഹേറോദോസിന്റെ പട്ടാളക്കാരെ ഭയന്ന് ഉണ്ണിയേശുവും മറിയവും ജോസഫും ഈജിപ്തിലേക്കു പാലായനം ചെയ്യുന്ന സമയത്ത് കാടിനുള്ളിൽ ഒരു പൈൻമരം തന്റെ ചില്ലകൾ കൊണ്ട് തിരുക്കുടുംബത്തെ മറച്ചുപിടിച്ച് ശത്രുക്കളിൽ നിന്ന് സംരക്ഷിച്ചു. നന്ദിയായി ഉണ്ണീശോ പൈൻ മരത്തെ അനുഗ്രഹിക്കുകയും തന്റെ കുഞ്ഞു കൈയ്യടയാളം പൈൻമരത്തിന്റെ ഫലത്തിൽ പതിക്കുകയും ചെയ്തു. അങ്ങനെയാണ് ക്രിസ്മസ് ട്രീയായി പൈൻമരം ഉപയോഗിക്കാൻ തുടങ്ങിയത്. ജർമ്മൻകാരാണ് ക്രിസ്മസ് ട്രീ ലോകമെങ്ങും പ്രചരിപ്പിച്ചത്. 17-ാം നൂറ്റാണ്ടിൽ അമേരിക്കയിലും 19-ാം നൂറ്റാണ്ടിൽ മധ്യയൂറോപ്പിലും ഇതു പ്രചാരത്തിലായി. ഏഷ്യയിലേക്കു വന്ന പാശ്ചാത്യമിഷനറിമാരാണ് നമ്മുടെ നാട്ടിൽ ക്രിസ്മസ് ട്രീ പ്രചരിപ്പിച്ചത്.

**ക്രിസ്മസ് കാരൾ**

ക്രിസ്മസിന്റെ ഏറ്റവും രസകരവും സന്തോഷപ്രദവുമായ ഒരനുഭവമാണ് ക്രിസ്മസ് കാരൾ. രാത്രിയിൽ ഭവനങ്ങൾ കടന്നുചെന്ന് പാട്ടുപാടിയും നൃത്തം ചെയ്തും ക്രിസ്മസിന്റെ സന്ദേശമറിയിക്കുന്ന ഒരു രീതിയാണിത്. കാരൾ എന്നത് പുരാതന ഗ്രീക്കുഭാഷയിൽ നിന്നു രൂപമെടുത്ത വാക്കാണ്. 'Choraulien' എന്ന വാക്കിനർത്ഥം 'dance to a flute' എന്നാണ്.

മുൻപ് ബ്രിട്ടനിലെ ഓരോ കൗണ്ടിയിലും 'കേൾസ്' എന്ന പേരിൽ പരമ്പരാഗതശൈലിയിലുള്ള പ്രത്യേക കാരൾ ഗാനങ്ങളുണ്ടായിരുന്നു. റിംഗ് ഡാൻസ് എന്നും അറിയപ്പെട്ടിരുന്ന ഈ കാരൾ സർവ്വീസ് ഓരോ രാജ്യങ്ങളിലും ഓരോ തരത്തിലാണ് രൂപപ്പെട്ടുവന്നത്. ഏഷ്യയിൽ കടന്നുവന്ന പാശ്ചാത്യരാണ് ക്രിസ്മസ് കരോൾ ഇവിടെ പ്രചരിപ്പിച്ചത്.

ക്രിസ്മസ് കാരളിന് യൂറോപ്യൻ രാജ്യങ്ങളിൽ നാലുതരത്തിലുള്ള പാട്ടുകൾ നിലവിലുണ്ട്. ആരാധനക്രമത്തിൽ നിന്നും കടമെടുത്ത് പാടാൻ പ്രയാസമുള്ള ഭക്തിഗാനങ്ങൾ, സാധാരണ വിശ്വാസികൾക്കും മറ്റെല്ലാവർക്കും പാടാൻ പറ്റുന്ന തരത്തിലുള്ള പരിചയമുള്ള ഈണങ്ങളിലുള്ളവ, താരാട്ടിന്റെ ഈണമുള്ളവ. ഈ മൂന്നു വിഭാഗം ഗാനങ്ങളുടേയും ഉള്ളടക്കം യേശുവിന്റെ ജനനവും ക്രിസ്മസും ഒക്കെയാണ്. എന്നാൽ മതസംബന്ധിയല്ലാത്ത വിഷയങ്ങൾ കൈകാര്യം ചെയ്യുന്നവയാണ് നാലാമത്തെ വിഭാഗം.

ബ്രിട്ടനിൽ കാരൾഗാനങ്ങൾ രൂപംകൊണ്ടത് നാടകങ്ങളിൽ നിന്നാണ്. നൃത്തവും സംഗീതവും അഭിനയവുമെല്ലാം ഇടകലർന്ന മതസംബന്ധിയായ വിഷയങ്ങൾ കൈകാര്യം ചെയ്തിരുന്ന നാടകങ്ങൾ ബ്രിട്ടനിൽ ധാരാളമുണ്ടായിരുന്നു. വേഷാലങ്കാരങ്ങൾ, മുഖംമൂടികൾ, കോമാളികൾ, പ്രച്ഛന്നവേഷധാരികൾ തുടങ്ങി അനേകം പ്രത്യേകതകളുണ്ടായിരുന്ന പഴയകാല നാടകങ്ങളിൽ നിന്നാവണം കാരൾ ഉടലെടുത്തത്.

ക്രിസ്മസ് കാരളിനോടു ചേർന്ന് അനുഷ്ഠിക്കുന്ന നിരവധി ആചാരങ്ങളുണ്ട്. ഇംഗ്ലണ്ടിലെ നോർവിച്ച് കത്തീഡ്രലിലും സമീപത്തുമൊക്കെ പ്രചാരത്തിലിരുന്ന ഒന്നാണ് 'ക്രിസ്റ്റംഗിൾ'. മെഴുകുതിരി കുത്തി നിർത്തിയ അലങ്കരിച്ച ഓറഞ്ചാണ് ക്രിസ്റ്റംഗിൾ. ഉണക്കമുന്തിരി, ഈന്തപ്പഴം തുടങ്ങിയ പഴങ്ങളും മറ്റും ചെറിയൊരു കമ്പിൽ കോരത്ത് ഇതിൽ കുത്തി നിർത്തിയിരിക്കും. ഓറഞ്ചിനെ ചുറ്റി ഒരു ചുവന്ന റിബണുമുണ്ടാകും.

ഇതിലെ കത്തിച്ച മെഴുകുതിരി ലോകത്തിന്റെ പ്രകാശമായ ക്രിസ്തുവിന്റെ പ്രതീകമാണ്. ഓറഞ്ച് ഈ ലോകത്തേയും ചുവന്ന റിബൺ ക്രിസ്തുവിന്റെ രക്തത്തേയും കമ്പിൽ കോർത്ത പഴവർഗ്ഗങ്ങൾ ഭൂമിയിലെ ഫലങ്ങളെയും സൂചിപ്പിക്കുന്നു. നോർവ്വിച്ച് കത്തീഡ്രലിലെ ക്രിസ്മസ് കാരളിൽ ക്രിസ്റ്റംഗികൾ പിടിച്ച ആയിരക്കണക്കിന് കുട്ടികൾ പങ്കെടുക്കാറുണ്ട്.

**ക്രിസ്മസ് കാർഡ്**

ക്രിസ്മസ് കാർഡുകളയയ്ക്കുന്ന പതിവ് 1843 ൽ ഇംഗ്ലണ്ടിലാണ് ആരംഭിച്ചത്. ആദ്യത്തെ ക്രിസ്മസ് ആശംസാകാർഡ് രൂപകൽപ്പന ചെയ്തത് ജോൺ സി. ഹോഴ്സിലി എന്നയാളാണ്. തന്റെ സുഹൃത്തായ സർ ഹെന്റി കോളിനാണ് അദ്ദേഹം ഈ കാർഡയച്ചത്. ഒരു വീട്ടിലെ വിരുന്നാണ് ഇതിൽ ചിത്രീകരിച്ചിരുന്നത്. കുട്ടികളും മാതാപിതാക്കളും മുത്തശ്ശിമുത്തശ്ശന്മാരും ഒരുമിച്ചിരുന്ന് വിരുന്നിൽ പങ്കെടുക്കുന്ന ചിത്രമായിരുന്നു അത്. മൂന്നു പ്രജകളുണ്ടായിരുന്ന ഈ കാർഡിന്റെ ഒരുവശത്ത് വിശന്നുവലഞ്ഞ ഒരാൾക്ക് ഭക്ഷണം കൊടുക്കുന്നതിന്റേയും മറുവശത്ത് നഗ്നനായൊരാളെ വസ്ത്രം ധരിപ്പിക്കുന്നതിന്റേയും ചിത്രങ്ങൾ ആലേഖനം ചെയ്തിരുന്നു. കാർഡിന്റെ താഴെയായി "A Merry Christmas and a Happy New Year to you" എന്ന ആശംസയും രേഖപ്പെടുത്തിയിരുന്നു.

1840 ൽ ഇംഗ്ലണ്ടിൽ 'പെന്നി പോസ്റ്റ്' എന്ന ചെലവുകുറഞ്ഞ തപാൽ സമ്പ്രദായം വന്നതോടെ ആളുകൾ ധാരാളമായി ക്രിസ്മസ് കാർഡുകൾ പരസ്പരം അയയ്ക്കാൻ തുടങ്ങി. ആദ്യമൊക്കെ മതപരമായ ഉള്ളടക്കമായിരുന്നു കാർഡിലുണ്ടായിരുന്നതെങ്കിൽ പിന്നീട് അത് മറ്റ് ആശംസകൾക്കും വഴിയൊരുക്കി. ക്രിസ്മസ് കാർഡുകളുടെ പ്രചാരത്തിലൂടെയാണ് ചുവപ്പ് ക്രിസ്മസുമായി ബന്ധപ്പെട്ട നിറമായി മാറിയത്.

**സാന്താക്ലോസ്**

സാന്താക്ലോസ് എന്ന വാക്ക് ഓർമ്മിപ്പിക്കുന്നത് സെയിന്റ് നിക്കോളാസിനെയാണ്. ഇന്നത്തെ ഏഷ്യാമൈനറിലുള്ള ഡെമർ എന്ന സ്ഥലത്ത് എ.ഡി. 270 ൽ ഒരു സമ്പന്ന കുടുംബത്തിലാണ് നിക്കോളാസ് ജനിച്ചത്. പിന്നീട് മീറായിലെ ബിഷപ്പായി സ്ഥാനമേറ്റ അദ്ദേഹം പാവങ്ങളോടുള്ള സ്നേഹത്തിൽ മാതൃകയായിരുന്നു. എ. ഡി. 326 ഡിസംബർ 6 ന് അന്തരിച്ച അദ്ദേഹം സഭയിലെ വലിയ വിശുദ്ധനാണ്.

കുട്ടികളുടെയും നാവികരുടെയും പരിപാലക വിശുദ്ധനായി അറിയപ്പെടുന്ന സെന്റ് നിക്കോളാസിന് കുട്ടികളെ വലിയ ഇഷ്ടമായിരുന്നു. സാന്താക്ലോസ് ആഘോഷരീതിയുടെ തുടക്കത്തിനുപിന്നിൽ വിശുദ്ധൻ കേന്ദ്രകഥാപാത്രമായ നിരവധി കഥകൾ പ്രചാരത്തിലുണ്ട്.

കോൺസ്റ്റൻന്റെൻ ചക്രവർത്തി വധശിക്ഷയ്ക്ക് വിധിച്ച നിരപരാധികളായ മൂന്ന് ഉദ്യോഗസ്ഥരെക്കുറിച്ചാണ് ഒരു കഥ. ചക്രവർത്തിക്ക് സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട വിശുദ്ധൻ ഉദ്യോഗസ്ഥരുടെ നിരപരാധിത്വം വെളിപ്പെടുത്തുകയും ചക്രവർത്തി അവരെ മോചിപ്പിക്കുകയും ചെയ്തു.

മകളുടെ വിവാഹാവശ്യത്തിനു പണം രാത്രിയിൽ ആരും കാണാതെ വീട്ടിലെത്തിച്ചിരുന്ന വിശുദ്ധന്റെ കഥയും പ്രസിദ്ധമാണ്. പലരാജ്യങ്ങളിലും വിശുദ്ധന്റെ പെരുനാളിന്റെ തലേദിവസം സന്ധ്യയ്ക്ക് കുട്ടികൾ തങ്ങളുടെ സോക്സ് തൂക്കിയിടും. അന്നു രാത്രിയിൽ വിശുദ്ധൻ അവയ്ക്കുള്ളിൽ സമ്മാനപ്പൊതികൾ വയ്ക്കുമെന്നായിരുന്നു വിശ്വാസം. ക്രിസ്മസ് സമ്മാനങ്ങൾ അഭ്യർത്ഥിച്ചുകൊണ്ട് അമേരിക്കയിൽ കുട്ടികൾ വിശുദ്ധനു കത്തെഴുതുന്ന രീതിയും നിലവിലുണ്ട്. സ്വിറ്റ്സർലൻഡിലും ജർമ്മനിയിലും വി. നിക്കോളാസിനെ ചിത്രീകരിക്കുന്നത് ക്രിസ്മസ് സമയത്തെ ബിഷപ്പിന്റെ ഔദ്യോഗിക വേഷത്തിലാണ്. സാന്താക്ലോസിന്റെ വണ്ടികുതിരകൾക്ക് കുട്ടികൾ വൈയ്ക്കോൽ കരുതിവയ്ക്കുന്നതാണ് നെതർലാൻഡിലെ രീതി.

സാന്താക്ലോസിന്റെ ഇന്നത്തെ രൂപം വരച്ചുണ്ടാക്കിയത് കാർട്ടൂണിസ്റ്റായ തോമസ് നാസ്റ്റ് ആണ്. 1863 ൽ ഹാർപേഴ്സ് വീക്ക്‌ലിക്കുവേണ്ടിയായിരുന്നു ആ ചിത്രം വരച്ചത്. 1882 ൽ ക്ലമന്റ് മൂർ പ്രസിദ്ധീകരിച്ച 'A visit from St. Nicolas' എന്ന കവിതയിൽ വർണ്ണിച്ചിരിക്കുന്ന സാന്താക്ലോസുമായി സാമ്യമുള്ളതാണ് നാസ്റ്റിന്റെ സാന്താചിത്രം. 1931 ൽ ഹഡൻ സാൻഡ്സ്ലം വരച്ച സാന്താചിത്രം കൂടുതൽ പ്രസിദ്ധമായി.

# ക്രിസ്തുമസ്... ഓർമകൾ...



**അനൂപ് ജേക്കബ്**
ഭക്ഷ്യവകുപ്പ് മന്ത്രി

ക്രിസ്തുമസുമായി ബന്ധപ്പെട്ട് ആദ്യം ഓടി വരുന്ന ഓർമ നക്ഷത്രവുമായി ബന്ധപ്പെട്ടതാണ്. ഡിസംബർ ഒന്നിനു തന്നെ നക്ഷത്രം തൂക്കുന്ന പതിവുണ്ടായിരുന്നു. കോതമംഗലത്തായിരുന്നു അന്നു ഞങ്ങൾ. എനിക്ക് അഞ്ചു വയസ്സുള്ളപ്പോഴുള്ള ഓർമ്മകളിൽ നിറയുന്നതു മുഴുവൻ നക്ഷത്രവെളിച്ചമാണ്. ചാച്ചൻ (ടി. എം. ജേക്കബ്) അന്ന് വീട്ടിലെത്തി നക്ഷത്രം തൂക്കുമായിരുന്നു. പിന്നീട് ഞങ്ങൾ തിരുവനന്തപുരത്തേക്കു പോരുന്നു. എങ്കിലും ഇപ്പോഴും ക്രിസ്മസ് എനിക്ക് കോതമംഗലത്തെ ഓർമകളാണ്. പിന്നീട് ഹൈസ്കൂളിലൊക്കെ ആയപ്പോൾ ക്രിസ്മസ് ട്രീയുടെ കാലമായി. അന്ന് ക്രിസ്മസ് ട്രീയായിരുന്നു പുതുമ. ക്രിസ്മസ് ട്രീ ഒരുക്കാൻ പറ്റിയ മരം തേടിയുള്ള നടപ്പ് ഓർമയിലുണ്ട്. കോട്ടയത്തു പോയി അവിടെ ഒരു കടയിൽ നിന്ന് നല്ല ട്രീ വാങ്ങിയതും ഓർക്കുന്നു. എങ്കിലും എനിക്ക് ഇപ്പോഴും നമ്മൾ കാറ്റാടി മരത്തിന്റെ ചില്ല വെട്ടിയുണ്ടാക്കുന്ന ട്രീ ആണ് ഇഷ്ടം. റെഡിമെയ്ഡ് ട്രീയേക്കാൾ വൈകാരിക അടുപ്പം ഈ കാറ്റാടി മരചില്ലയോടുണ്ട്. അതിൽ കാർഡുകളും ബലൂണുകളും മറ്റും തൂക്കി അലങ്കരിക്കുന്നത് മനസ്സിൽ അലങ്കാരത്തോടെ ഇപ്പോഴും നിൽക്കുന്നു. ചാച്ചൻ അങ്ങനെ കാർഡൊന്നും തരുന്ന പതിവില്ലായിരുന്നു. കേക്കു മുറിക്കുമായിരുന്നു. എല്ലാവരും ഒത്തുകൂടി നിന്ന് കേക്കു മുറിക്കുന്നത് നല്ല രസമുള്ള ഓർമ്മയാണ്. കാരൾ പാടാൻ പോയുള്ള ഓർമകളില്ല. എന്നാൽ കോളേജിൽ പഠിക്കുമ്പോൾ കാരൾ ടീമിനൊപ്പം പോയിട്ടുണ്ട്. മാർ ഈവാനിയോസിലാണു പഠിച്ചത്. അന്ന് ടീമുണ്ടാക്കി അടുത്തുള്ള വീടുകളിലൊക്കെ പോയത് ഓർക്കുന്നു. ചാച്ചനൊപ്പം ഊട്ടിയിൽ ക്രിസ്മസിന് യാത്രപോയതും നല്ല നനുത്ത ഓർമ്മയാണ്. മഞ്ഞും തണുപ്പുമെല്ലാം ഇപ്പോഴും ഓർമയിലുണ്ട്. കുടുംബത്തോടൊപ്പം അടുത്ത കാലത്തായി യാത്രകൾ കുറവാണ്. എന്നാൽ കഴിഞ്ഞ വർഷം ക്രിസ്മസിന് ഗോവയിൽ പോയി. ദേശീയ ഉപഭോക്തൃദിനം ഡിസംബർ 24 ആയതിനാൽ ദിനാചരണങ്ങളാണ് ഇപ്പോൾ കൂടുതലും. ഔദ്യോഗിക പരിപാടികൾ ഏറെയും അന്നുള്ളതിനാൽ മിക്കപ്പോഴും ക്രിസ്മസിന് അങ്ങനെയുള്ള ചടങ്ങുകളിൽ ഒതുങ്ങും. എങ്കിലും ക്രിസ്മസ് പരസ്പരം പങ്കുവയ്ക്കേണ്ട അനുഭവങ്ങളാണ്. അങ്ങനെയുള്ള പങ്കുവയ്പ്പിന്റെ മധുരമാണ് ക്രിസ്മസ്സിന്റെ മധുരം.



## ക്രിസ്തുമസ് ഓർമ്മകൾ

# ആഘോഷങ്ങളെല്ലാം വിപണിവൽക്കരിക്കപ്പെടുന്നു



**ബ്ലസി**
ചലച്ചിത്ര സംവിധായകൻ



ക്രിസ്മസ് എന്നു പറയുമ്പോൾ രണ്ടുരീതിയിലുള്ള ചിന്തകളാണ് എന്റെ മനസ്സിൽ വരുന്നത്. എല്ലാ ആഘോഷങ്ങളും വിപണിവൽക്കരിക്കപ്പെടുന്നു എന്നതാണ് സത്യം. ആഘോഷങ്ങൾക്ക് ഉപരിയായി അവയുടെ യഥാർത്ഥ അർത്ഥതലങ്ങൾ നഷ്ടപ്പെടുന്നു. എന്തിനാണ് ഇവ ആഘോഷിക്കുന്നത് എന്നു ചിന്തിക്കാതെ പോകുന്നു. ഈ ചിന്തകൾ പരിമിതപ്പെടുന്നു എന്നതാണ് ശോചനീയമായ കാര്യം. ഇതിന്റെ മറുവശം പോലെ ക്രിസ്തു ജനിക്കാതിരുന്നെങ്കിൽ എന്നാലോചിച്ചാലോ. വിശുദ്ധ വേദപുസ്തകം മലാക്കിയിൽ അവസാനിച്ചേനേ. പുതിയ നിയമങ്ങൾ എഴുതിച്ചേർക്കപ്പെടുമായിരുന്നോ.

ദൈവം സ്നേഹമാണ് എന്നതാണ് ക്രിസ്തുവിന്റെ ഏറ്റവും വലിയ പ്രബോധനം. ക്രിസ്തീയതയുടെ അടിസ്ഥാനം അതാണ്. ഈശ്വരൻ സ്നേഹമാണ് എന്ന് മറ്റാരും പറയാത്തതാണ്. ബലിയിലും വിഗ്രഹങ്ങളിലും ഒക്കെയാണ് അതുവരെ ഈശ്വര സങ്കൽപ്പങ്ങൾ അടങ്ങിയിരുന്നത്. എബ്രഹാമിനെ വാഴ്ത്തപ്പെട്ടവനായി ചിത്രീകരിച്ചിരിക്കുന്നത് ബലി അർപ്പണത്തിലാണ്. അവിടെ പിതാവും മകനും തമ്മിലുള്ള സ്നേഹത്തെക്കുറിച്ച് ഏറെ വാഴ്ത്തിപ്പറയുന്നില്ല. ഗോലിയാത്തിനെ നിഗ്രഹിക്കുന്നതിലൂടെയാണ് ദാവീദിന്റെ മഹത്വം വെളിപ്പെടുത്തിയിരിക്കുന്നത്. ഏദനിൽ ആദവും ഹവ്വയും തമ്മിലുള്ള ബന്ധത്തിലും ഭാര്യഭർതൃ സ്നേഹത്തെ വാഴ്ത്തിക്കാണിക്കുന്നില്ല. കംസനെ നിഗ്രഹിക്കാൻ എത്തിയ അവതാരമായി കൃഷ്ണനെക്കാണിച്ചിരിക്കുന്നു. ഇങ്ങനെ ഒരാൾ പോലും ദൈവം സ്നേഹമാകുന്നു എന്നതെക്കുറിച്ച് പറയുന്നില്ല. പിന്നീട് ശ്രീബുദ്ധൻ ക്ഷമയെക്കുറിച്ച് ഏറെ പറഞ്ഞിരിക്കുന്നു. ക്ഷമയാണ് ഏറ്റവും വലിയ ശക്തിയെന്ന് അദ്ദേഹം പറയുന്നു. അതിനും നൂറ്റാണ്ടുകൾക്കു ശേഷം പിറന്ന ക്രിസ്തുവിന്റെ ചിന്ത കൂടുതൽ ആഴത്തിലേക്കു ഇറങ്ങി. ദൈവം സ്നേഹമാണെന്ന് ക്രിസ്തു അസന്നിഗ്ധമായി പറഞ്ഞിരിക്കുന്നു. ക്രിസ്മസ് എന്നു കേൾക്കുമ്പോൾ എന്നിൽ ഉണരുന്നത് ഈ ചിന്തയാണ്.

# ബാഹുബലിയുടെ സെറ്റിൽ ഉറക്കമിളച്ചൊരു ക്രിസ്മസ്



**സാബു സിറിൽ**
കലാ സംവിധായകൻ

ക്രിസ്മസ് എന്ന് കേൾക്കുമ്പോൾ ഓർമയിൽ ആദ്യം ഓടിയെത്തുന്നത് പുൽക്കൂടും മറ്റുമാണ്. കേക്ക് കണ്ടിക്കുന്നതും ഓർമയിലുണ്ട്. എന്നാൽ ഇപ്പോൾ പെട്ടെന്ന് ഓർമ്മയിൽ തെളിയുന്നത് രണ്ട് വർഷം മുൻപുള്ള ക്രിസ്മസ് തലേന്ന് അനുഭവിച്ച മാനസിക പിരിമുറുക്കമാണ്. ബാഹുബലി സിനിമയുമായി ബന്ധപ്പെട്ട് ഹൈദരാബാദിലെ രാമോജി ഫിലിം സിറ്റിയിലായിരുന്നു ഞാൻ. ക്രിസ്മസിന് ഒരു വലിയ  കാളീ പൂജയുടെ ചിത്രീകരണം എടുക്കാൻ നിശ്ചയിച്ചിരുന്നു. അതിനായി സെറ്റ് മുഴുവൻ പൂർത്തിയാക്കി ലൈറ്റ് അപ് ചെയ്തു ചിത്രീകരണം നൽകേണ്ടിയിരുന്നി. തലേന്നു രാത്രിയായിട്ടും ജോലി എങ്ങും എത്തിയില്ല. പിറ്റേന്ന് രാവിലെ ചിത്രീകരണം തുടങ്ങുകയും വേണം. ഏതായാലും രാത്രി മുഴുവൻ ഒരു പോള കണ്ണടയ്ക്കാതെ നിന്ന് മുഴുവൻ ജോലിയും പിറ്റേന്ന് രാവിലെ ആയപ്പോഴേക്കും തീർത്തു നൽകി. പൊള്ളാച്ചി വാൽപ്പാറയിലാണ് ഞാൻ ജനിച്ചത്. ചെറുപ്പത്തിൽ വീട്ടിൽ എല്ലാവരും ഒത്തുകൂട്ടുന്നത് ഓർമയുണ്ട്. അമ്മാവൻ വിൻസന്റിന്റെ (ഈ അടുത്ത സമയത്ത് അന്തരിച്ച പ്രശസ്ത സംവിധായകൻ) ചെന്നൈയിലെ വീട്ടിലും ഒത്തുകൂടുന്നത് ഓർമയിലുണ്ട്. അമരം സിനിമ മുതൽ ഇപ്പോൾ 25 വർഷമായി കലാസംവിധാന രംഗത്തു ഞാൻ പ്രവർത്തിക്കുന്നു. സത്യത്തിൽ രണ്ടോ മൂന്നോ ക്രിസ്മസിനാണ് വീട്ടിൽ എല്ലാവരുമായി ഒത്തുകൂടാൻ സാധിച്ചിട്ടുള്ളത്. ഇതിനിടെ ഒരു പ്രാവശ്യം സിങ്കപ്പൂരിൽ കുടുംബവുമായി പോയതും ഓർക്കുന്നു. പിന്നെ പണ്ടത്തേതുപോലെ ഇപ്പോൾ കാർഡുകൾ അയയ്ക്കുന്ന പരിപാടി ഇല്ലല്ലോ. മെസേജിൽ ക്രിസ്മസ് ആശംസ ഒതുങ്ങും. എന്റെ രണ്ടു പെൺമക്കളും പക്ഷേ വീട്ടിൽ ക്രിസ്മസ് ഒരുക്കാറുണ്ട്. ഇപ്പോഴും പുൽക്കൂടെല്ലാം ഒരുക്കി, നക്ഷത്രമൊക്കെ തൂക്കി അവർ ആഘോഷമാക്കും.

## ക്രിസ്മസ് ഓർമ്മകൾ

# ഡിസംബർ പ്രിയമാസം



**വിനു തോമസ്**
സംഗീത സംവിധായകൻ

ഡിസംബർ എനിക്ക് ഏറെ പ്രിയപ്പെട്ടതാണ്. ക്രിസ്മസ് തന്നെ മുഖ്യകാരണം. അതോടൊപ്പം മറ്റൊരു സ്വകാര്യ സന്തോഷവുമുണ്ട്. എന്റെ ജന്മദിനം ഡിസംബർ 20 നാണ്. അതുകൊണ്ട് രണ്ട് ആഘോഷങ്ങളും ഒന്നുചേർന്നുവരുന്ന സന്തോഷം വളരെ വലുതാണ്. ക്രിസ്മസിന് പപ്പയുടെ നാലു സഹോദരങ്ങളും വീട്ടിൽ ഒത്തു കൂടുന്ന പതിവുണ്ട്. ഈ ഒത്തുചേരൽ ആഹ്ലാദം പകരുന്നതാണ്. തിരുവല്ല കീഴ് വായ്പൂരിലെ വീട്ടിൽ ആ ദിനങ്ങളിൽ ചിരികളികൾ നിറയും. കാരൾ സർവീസിനു പോകുന്നതും അപ്പവും ഇറച്ചിക്കറിയും രുചിയോടെ കഴിക്കുന്നതുമെല്ലാം ഓർക്കാൻ സുഖമുള്ള കാര്യങ്ങളാണ്. ക്രിസ്മസ് എന്നു കേൾക്കുമ്പോൾ തോന്നുന്ന മറ്റു കുറേ ആഹ്ലാദ മുഹൂർത്തങ്ങളുണ്ട്. ഞാൻ ആദ്യമായി സംഗീതസംവിധാനം ചെയ്ത രണ്ടു പാട്ടുകളും റേഡിയോയിൽ പ്രക്ഷേപണം ചെയ്തതും ക്രിസ്തുമസിനാണ്. തിരുവല്ല മാർത്തോമ്മ കോളേജിലെ ബെസ്റ്റ് ആർട്സ് പരിപാടിയുടെ ഭാഗമായാണ് ആ സംഗീത സംവിധാനം നിർവഹിച്ചത്. ക്രിസ്മസ് സംബന്ധിച്ച പാട്ടുകളായിരുന്നു. ആ ക്രിസ്മസിന് അത് റേഡിയോയിൽ പ്രക്ഷേപണം ചെയ്തപ്പോൾ ഞാനും എന്റെ വീട്ടുകാർ എല്ലാവരും ഒരുമിച്ചിരുന്ന് അത് കേട്ടത് മറക്കാനാവില്ല. എന്റെ രണ്ടാമത്തെ ചലച്ചിത്രമായ ദൃശ്യം റിലീസ് ചെയ്തതും ഒരു ക്രിസ്മസ്സിനാണ്. മമ്മൂട്ടിയും നയൻതാരയുമെല്ലാം ഒന്നിക്കുന്ന അടുത്ത ചിത്രം പുതിയ നിയമം റിലീസ് ചെയ്യാനിരിക്കുന്നതും ക്രിസ്മസിനാണ്. പിന്നെ കാരൾ കേൾക്കാൻ പോകുന്നതും കുർബാനയ്ക്കു പോകുന്നതുമെല്ലാം മായാദൃശ്യങ്ങളാണ്.




## ആനുകാലിക സഭ



# ദേശീയ ദിവ്യകാരുണ്യ കോൺഗ്രസ് (2015), മുംബൈ - ഒരു അവലോകനം

ഫാ. മാത്യു ചാർത്താക്കുഴിയിൽ




### ദിവ്യകാരുണ്യത്താൽ പരിപോഷിപ്പിക്കപ്പെടുവാൻ ദിവ്യകാരുണ്യകോൺഗ്രസ്

1964-ൽ ബോംബെയിൽ നടന്ന 38-ാം അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസിന്റെ കനക ജൂബിലി സമാപന വേദിയിൽ ദേശീയ ദിവ്യകാരുണ്യ കോൺഗ്രസ്സിന് തിരിതെളിഞ്ഞു. "ദിവ്യകാരുണ്യം: ക്രിസ്തുവിൽ പരിപോഷിപ്പിക്കപ്പെട്ട് മറ്റുള്ളവരെ പരിപോഷിപ്പിക്കുക" എന്ന പ്രമേയം സ്വീകരിച്ച് ബോംബേ അതിരൂപതയുടെ ആഥിതേയത്വത്തിൽ വിശുദ്ധ പീയൂസ് കോളേജിലും അതിരൂപതാ സെമിനാരിയിലുമായി നവംബർ 12 മുതൽ 15 വരെ നടത്തപ്പെട്ട ദെശീയ ദിവ്യകാരുണ്യ കോൺഗ്രസ്സ് അനുഗ്രഹങ്ങളുടെ ഒരാഘോഷമായി. ഇന്ത്യയിലെ 133 രൂപതകളിൽ നിന്ന് തിരഞ്ഞെടുക്കപ്പെട്ട 5 പ്രതിനിധികളും, 75 ലധികം മെത്രാൻമാരും പ്രത്യേക ക്ഷണിതാക്കളും ഉൾപ്പെക്കെ 700 ൽ അധികം ആളുകൾ ഈ സമ്മേളനത്തിൽ പങ്കെടുത്തു. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായുടെ പ്രത്യേക പ്രതിനിധിയായി ശ്രീലങ്കയിലെ കൊളംബോയിൽ നിന്നുള്ള കർദ്ദിനാൾ മാൽക്കം രഞ്ജിത്തും, ഭാരതത്തിന്റെ അപ്പസ്തോലിക് നുൺഷിയോ ആർച്ചുബിഷപ്പ് സാൽവർത്തോരെ പെനാക്കിയോയും, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവും സി.ബി.സി.ഐ പ്രസിഡന്റുമായ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ ഉൾപ്പെടെയുള്ള കർദ്ദിനാളന്മാരും ഈ കോൺഗ്രസ്സിൽ സന്നിഹിതരായിരുന്നു.

### ദിവ്യകാരുണ്യ കോൺഗ്രസ്- ആത്മീയ പ്രതിരോധത്തിന്റെ ചരിത്രപശ്ചാത്തലം

യൂറോപ്പിലുടനീളം വീശിയ "ജ്ഞാനോദയ-നവോദ്ധാന" (enlightenment-renaissance) ചിന്തകളും, 18-ാം നൂറ്റാണ്ടിൽ ഉണ്ടായ ഫ്രഞ്ച് വിപ്ലവവും അനേകായിരങ്ങളുടെ വിശ്വാസ ജീവിതത്തെ തല്ലിക്കെടുത്തി. ഇതിനെ പ്രതിരോധിക്കുന്നതിന് മെത്രാന്മാരും വിശ്വാസികളും തേടിയ വിവിധ മാർഗ്ഗങ്ങളിൽ ഒന്നായിരുന്നു ദിവ്യകാരുണ്യ അത്ഭുതങ്ങൾ നടന്ന സ്ഥലങ്ങളിലേക്കുള്ള തീർത്ഥാടനങ്ങൾ. സാധാരണക്കാരായ വിശ്വാസികളിൽ ഇതുവലിയ ആത്മീയ ഉണർവിനു വഴിതെളിച്ചു. 1881 ജൂൺമാസത്തിൽ ഫ്രാൻസിലെ ലിലേ എന്ന പട്ടണത്തിൽവച്ച്



ആദ്യത്തെ അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസ് നടന്നു. അങ്ങനെ ലിയോ 13-ാമൻ മാർപാപ്പായുടെ താല്പര്യപ്രകാരം 19-ാം നൂറ്റാണ്ടിന്റെ അവസാന പാദത്തിൽ സഭയിൽ ദിവ്യകാരുണ്യ കോൺഗ്രസ്സിന് തുടക്കം കുറിച്ചു.



ഇതുവരെ 50 അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസ്സുകൾ നടന്നിട്ടുണ്ട്. ആദ്യകാലങ്ങളിൽ നിന്നും വ്യത്യസ്ഥമായി ഇന്ന് നടന്നുകൊണ്ടിരിക്കുന്ന അന്തർദേശീയ, ദേശീയ, അതിരൂപതാ ദിവ്യകാരുണ്യ കോൺഗ്രസ്സുകൾ സഭയിൽ ദിവ്യകാരുണ്യത്തിന്റെ പ്രാധാന്യം വ്യക്തമാക്കുന്നു. ഇപ്പോൾ നാലുവർഷത്തിലൊരിക്കലാണ് അന്താരാഷ്ട്ര ദിവ്യകാരുണ്യ കോൺഗ്രസ്സ് നടക്കുന്നത്. 51-മത്തെ അന്താരാഷ്ട്ര ദിവ്യകാരുണ്യ കോൺഗ്രസ്സ് 2016 ജനുവരി 24 മുതൽ 31 വരെ ഫിലിപ്പീൻസിലെ ചേബൂ എന്ന നഗരത്തിൽ വച്ച് നടക്കാനിരിക്കുന്നു.

### 38-ാം അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസ് കനകജൂബിലി നിറവിൽ

1964-ൽ ബോംബെയിൽ നടന്ന 38-ാം അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസിന്റെ ആത്മീയാനുഗ്രഹങ്ങൾ ഏറ്റുവാങ്ങിയ ഭാരത കത്തോലിക്കാസഭയ്ക്ക് ഇത് അഭിമാനത്തിന്റെ മുഹൂർത്തമാണ്. ഒരു മാർപ്പാപ്പ ആദ്യമായി നേരിട്ട് നേതൃത്വം നൽകിയ അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസ് എന്നനിലയിൽ സഭയിൽ ഈ കോൺഗ്രസ് ഏറെ ശ്രദ്ധിക്കപ്പെടുന്നു. ചരിത്ര പ്രധാനമായ ഈ സമ്മേളനം വാഴ്ത്തപ്പെട്ട പോൾ ആറാമൻ മാർപ്പാപ്പായുടെ സാന്നിദ്ധ്യത്താൽ അനുഗ്രഹീതമായിത്തീർന്നു. ഇൻഡ്യൻ പ്രസിഡന്റും, വൈസ് പ്രസിഡന്റും, പ്രധാനമന്ത്രിയുമെല്ലാം ബോംബെയിൽ എത്തി മാർപ്പാപ്പയ്ക്ക് ഊഷ്മള വരവേൽപ്പു നൽകി. ദിവ്യകാരുണ്യത്തിന്റെ ദൈവാനുഗ്രഹങ്ങൾ ഭാരതജനതയ്ക്ക് നൽകിക്കൊണ്ട് മാർപ്പാപ്പാ ഈ രാജ്യത്തെ അനുഗ്രഹിച്ച ധന്യനിമിഷം ഭാരത കത്തോലിക്കാസഭയ്ക്ക് അഭിമാനത്തിന്റെയും അംഗീകാരത്തിന്റെയും അവസരമായിത്തീർന്നു. ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ കാർമ്മികത്വത്തിൽ അർപ്പിക്കപ്പെട്ട പരിശുദ്ധ കുർബാന മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേക ആദരവിനും വേദിയൊരുക്കി. ഈ അന്തർദേശീയ ദിവ്യകാരുണ്യ കോൺഗ്രസിന്റെ കനകജൂബിലി സമ്മാനമായി ഈ വർഷം (2015) ദേശീയ ദിവ്യകാരുണ്യ കോൺഗ്രസ് മുംബെയിൽ തന്നെ നടന്നതും ഭാരതസഭയ്ക്ക് ലഭിച്ച അവിസ്മരണീയ അനുഗ്രഹമായി കരുതാം.

### ദേശീയ ദിവ്യകാരുണ്യ കോൺഗ്രസ് (2015), മുംബൈ - ഒരു അവലോകനം

നവംബർ 12-ാം തീയതി വ്യാഴാഴ്ച രാവിലെ ഉദ്ഘാടനം ചെയ്യപ്പെട്ട ദേശീയ ദിവ്യകാരുണ്യ കോൺഗ്രസിൽ ഓരോ രൂപതയുടെയും പതാകയും അതാത് പ്രദേശത്തെ പരമ്പരാഗത വസ്ത്രവും ധരിച്ചുവന്ന പ്രതിനിധികളുടെ ഘോഷയാത്ര വർണ്ണാഭമായിരുന്നു. ഘോഷയാത്ര പ്രധാനവേദിയിൽ സമാപിച്ചപ്പോൾ ഭാരതമെത്രാൻ സമിതിയുടെ അദ്ധ്യക്ഷൻ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് ബാവാ സമ്മേളനം അരംഭിച്ചതായി ഔദ്യോഗികമായി പ്രഖ്യാപിച്ചു. അന്നത്തെ കുർബാനയ്ക്ക് ബോംബെ അതിരൂപതാദ്ധ്യക്ഷൻ കർദ്ദിനാൾ ഓസ്വാൾഡ് ഗ്രേഷ്യസ് നേതൃത്വം നൽകി. ദിവ്യകാരുണ്യത്തെക്കുറിച്ചുള്ള ആഴമായ അറിവും അനുഭവവും ചേർന്ന വിവിധ ക്ലാസുകൾ ഈ സമ്മേളനത്തെ സമ്പന്നമാക്കി.

### "ദിവ്യകാരുണ്യമില്ലെങ്കിൽ ഒരു പ്രവർത്തനവുമില്ല" - വാഴ്ത്തപ്പെട്ട മദർ തെരേസ

ഉപവിയുടെ സന്യാസിനീ സമൂഹത്തിന്റെ (Missionaries of Charity) സുപ്പീരിയർ ജനറലായ സി.

മേരി പ്രേമയുടെ സാക്ഷ്യം വളരെ ഹൃദയസ്പർശിയായിരുന്നു. വി. കുർബാനയുടെ മുമ്പിൽ ചിലവഴിക്കുന്ന സമയങ്ങളാണ് തങ്ങളുടെ ജീവിതത്തിന്റെയും പ്രവർത്തനത്തിന്റെയും ശക്തിസ്രോതസ്സ് എന്നു സിസ്റ്റർ അടിവരയിട്ടു പറഞ്ഞു. ഒരിക്കൽ ഒരു മുസ്ലീം രാജാവ് മദർ തെരേസയ്ക്ക് തന്റെ രാജ്യത്ത് ഒരു ഭവനം ആരംഭിക്കുന്നതിന് സ്ഥലവും, വീടും, പണവും എല്ലാം വാഗ്ദാനം ചെയ്തു. എന്നാൽ അവരുടെ ഭരണഘടന അനുവദിക്കാത്തതിനാൽ ക്രിസ്തീയ അടയാളങ്ങൾ ഉപയോഗിക്കാൻ പാടില്ല എന്ന നിബന്ധന വച്ചു. കുർബാന ഉൾക്കൊള്ളാനും അത് അർപ്പിക്കാൻ ഒരു പുരോഹിതനും ഇല്ലാത്തിടത്തോളം കാലം ഒരു പ്രവർത്തനവും എങ്ങും തനിക്കും തന്റെ സന്യാസിനികൾക്കും സാധ്യമല്ലായെന്നായിരുന്നു മദറിന്റെ മറുപടി.

### ദിവ്യകാരുണ്യ അനുഗ്രഹം - നീതിപീഠത്തിന്റെ സാക്ഷ്യം



സുപ്രീംകോടതിയിലെ വിരമിച്ച ജഡ്ജി ജസ്റ്റീസ് സിറിയക് ജോസഫ് തന്റെ ജീവിതത്തിൽ വി. കുർബാനയ്ക്കുള്ള സ്ഥാനവും, സ്വാധീനവും സാക്ഷ്യമായി എടുത്തു പറഞ്ഞു. ഇത്തരത്തിലുള്ള ഒരു സാക്ഷ്യം സുപ്രീംകോടതി ജസ്റ്റീസ് ജഡ്ജി കുര്യൻ ജോസഫും നൽകുകയുണ്ടായി. ഉന്നത നീതിപീഢത്തിൽ നിന്നുള്ള രണ്ടു വ്യക്തികളുടെ ജീവിതാനുഭവത്തിൽ നിന്നുള്ള സാക്ഷ്യങ്ങൾ ഈ ദിവ്യകാരുണ്യ കോൺഗ്രസിൽ പങ്കെടുത്ത എല്ലാവർക്കും ദിവ്യകാരുണ്യത്തോടുള്ള ഭക്തി വർദ്ധിപ്പിക്കുന്നതിനു സഹായിക്കുന്നതായിരുന്നു.

### മതപീഢനത്തിനും വർഗ്ഗീയലഹളകൾക്കും നടുവിൽ ദിവ്യകാരുണ്യ സംരക്ഷണം

രണ്ടാം ദിവസത്തെ ചില സാക്ഷ്യങ്ങൾ എല്ലാവരുടെയും കണ്ണുകളെ നനയിച്ചു. ഒഡീഷയിലെ കാണ്ഠമാൽ ജില്ലയിൽ നിന്നുവന്ന ഒരു വീട്ടമ്മ തന്റെ ഭർത്താവിനെ ചങ്ങലക്കിട്ടു വലിച്ചതിന്റെയും പ്രായപൂർത്തിയാകാത്ത രണ്ടു കുഞ്ഞുങ്ങളുടെയും തന്റെയും മുന്നിലിട്ടു നിഷ്ക്കരുണം വെട്ടിക്കൊലപ്പെടുത്തിയതിന്റെയും ദൃശ്യങ്ങൾ വിവരിച്ചപ്പോൾ അവിടെ കരയാത്തവരായി ആരുമുണ്ടായിരുന്നില്ല. ലക്ഷ്മണാനന്ദ എന്ന സന്ന്യാസിയെ മാവോയിസ്റ്റുകൾ കൊലപ്പെടുത്തിയപ്പോൾ അതു പാവപ്പെട്ട ക്രിസ്ത്യാനികളുടെ ചുമലിൽ കെട്ടിവച്ചു കൊടിയ മതപീഠനം അഴിച്ചുവിടുകയായിരുന്നു. ക്രിസ്തീയ വിശ്വാസം ഉപേക്ഷിക്കാൻ ആവശ്യപ്പെട്ടുകൊണ്ടു ഹിന്ദുമത മൗലീകവാദികൾ നടത്തിയ നരനായാട്ടിൽ 101 പേർ കൊല്ലപ്പെടുകയും 8465 വീടുകൾ നശിപ്പിക്കപ്പെടുകയും 395 പള്ളികൾ തകർക്കപ്പെടുകയും ചെയ്തു. എന്തു വന്നാലും ക്രിസ്തുവിനെ ഉപേക്ഷിക്കുകയില്ലെന്ന അവരുടെ പ്രഖ്യാപനം ആദിമ ക്രൈസ്തവചൈതന്യമുള്ള അനേകർ ഇന്നു ജീവിച്ചിരിക്കുന്നുവെന്നതിന്റെ തെളിവായി.

ഭുവനേശ്വർ രൂപതയിൽ നിന്നും വന്ന ഒരു വൈദികൻ തനിക്കുണ്ടായ അനുഭവവും പങ്കുവച്ചു. തങ്ങളുടെ ഗ്രാമവും അക്രമിക്കാൻ ആളുകൾ വരുന്നു എന്നു അറിഞ്ഞപ്പോൾ മൂന്നുപ്രാവശ്യം അദ്ദേഹം അൾത്താരയിൽ വി. കുർബാനയുടെ അടുത്തിരുന്നു പ്രാർത്ഥിച്ചു. മൂന്നാം തവണ ദൈവം അദ്ദേഹത്തിനു ഉടൻ രക്ഷപെടണമെന്നു വെളിപ്പെടുത്തി. തങ്ങളുടെ ബൈക്കിൽ രക്ഷപ്പെട്ട അദ്ദേഹത്തെയും മറ്റൊരു വൈദികനെയും കണ്ടപ്പോൾ അവർ ധരിച്ചിരുന്ന കോട്ടു കണ്ട് അക്രമികൾ തെറ്റിദ്ധരിച്ചു അവർ തങ്ങളുടെ ആളുകൾ ആണെന്നും, തങ്ങളുടെ വരവ് അടുത്ത ഗ്രാമങ്ങളിൽ അറിയിക്കാനായി പോകുന്നവരാണെന്നും. പിന്നീട് മൂന്നുദിവസം ഭക്ഷണവും വെള്ളവുമില്ലാതെ തങ്ങൾ വനത്തിലൂടെ അലഞ്ഞുതിരിഞ്ഞു നടന്നതും, ദേവാലയവും മറ്റും നശിപ്പിക്കപ്പെട്ടതും വിവരിച്ചപ്പോൾ അദ്ദേഹം വിതുമ്പുന്നുണ്ടായിരുന്നു. എന്നാൽ ഇന്നും അദ്ദേഹം അവിടെത്തന്നെ ജീവിക്കുന്നുവെന്നും ദിവ്യകാരുണ്യത്തിന്റെ ശക്തിയിലാശ്രയിച്ചാണു മുന്നോട്ടുപോകുന്നതെന്നും പറഞ്ഞപ്പോൾ, വിശ്വാസദൃഢതയില്ലാത്തവരെപ്പോലും ശക്തിപ്പെടുത്തുന്ന സാക്ഷ്യമായി അതു മാറി.

### ദിവ്യകാരുണ്യവും പ്രകൃതിസംരക്ഷണവും

“ദിവ്യകാരുണ്യവും, പ്രകൃതിസംരക്ഷണവും”

എന്ന വിഷയം അടിസ്ഥാനമാക്കി മൂവാറ്റുപുഴ രൂപതാദ്ധ്യക്ഷൻ ഏബ്രഹാം മാർ യൂലിയോസ് തിരുമേനിയുടെ പഠനക്ലാസ് എല്ലാവരുടെയും പ്രശംസ പിടിച്ചുപറ്റി. മലങ്കര കുർബാനയിലെ പല പ്രതീകങ്ങളും അതിന്റെ ആഴത്തിലുള്ള അർത്ഥവും പിതാവ് വിവരിച്ചത് പലർക്കും പുതിയ അറിവു പകർന്നുനല്കി. ഫ്രാൻസിസ് മാർപ്പാപ്പായുടെ ചരിത്രപാധാന്യമുള്ള 'അങ്ങേയ്ക്കു സ്തുതി' *(Laudato Si)* എന്ന ചാക്രികലേഖനമാണ് സഭയുടെ പ്രകൃതി സംരക്ഷണവുമായി ബന്ധപ്പെട്ട ചർച്ചകളുടെ ദിശനിർണ്ണയിക്കുന്നത്. ഇന്നത്തെ പാരിസ്ഥിതിക പ്രശ്നങ്ങളുടെ അടിസ്ഥാനമായി മാർപ്പാപ്പ കാണുന്നത് മനുഷ്യൻ പ്രപഞ്ചത്തിന്റെ സൃഷ്ടാവായി ദൈവത്തെ കാണുന്നില്ല എന്നാണ്. തന്നെതന്നെ സൃഷ്ടിയുടെ അധിപനായി കണ്ട് സൃഷ്ടപ്രപഞ്ചത്തെ തന്റെ ആധിപത്യത്തിൻ കീഴിലാക്കി ചൂഷണം ചെയ്യുന്ന പ്രവൃത്തിയെ ദൈവത്തിന്റെ അധികാരത്തിലുള്ള കൈകടത്തലായി മാർപ്പാപ്പ കാണുന്നു.

**ഭക്തിനിർഭരമായ ദിവ്യകാരുണ്യ പ്രദക്ഷിണം.**

വി. കുർബാന എഴുന്നള്ളിച്ചുകൊണ്ടുള്ള പ്രദക്ഷിണം ഭക്തിനിർഭരമായിരുന്നു. കത്തിച്ച മെഴുകുതിരികൾ കൈകളിലേന്തി, ചുണ്ടുകളിൽ ആരാധനാഗീതങ്ങൾ ഉരുവിട്ട്, ദീപാലംകൃതമായ സെന്റ് പയസ് സെമിനാരി പ്രദേശത്തുകൂടിയുള്ള യാത്ര ഭൂമിയിൽ സ്വർഗ്ഗം സംജാതമാക്കുന്ന പ്രതീതി ഉളവാക്കി. മൂന്നാം ദിവസം മലങ്കര കുർബാനയായിരുന്നു. ഗുഡ്ഗാവ്-ഡൽഹി ഭദ്രാസനാധിപൻ അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനി കുർബാനയ്ക്കു നേതൃത്വം നല്കി, കഡ്കി-പൂന എക്സാർക്കേറ്റദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനി വചനസന്ദേശം നൽകി. മലങ്കര ആരാധനാക്രമത്തെപ്പറ്റിയും ദൈവദാസൻ മാർ ഈവാനിയോസ്, ഭാഗ്യസ്മണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് എന്നീ പിതാക്കന്മാരെപ്പറ്റിയും അദ്ദേഹം തന്റെ പ്രസംഗത്തിൽ പരാമർശിച്ചു. പൂനാ ബഥനി സെമിനാരിയിൽ നിന്നുള്ള ഗായകസംഘവും കുർബാനയിൽ സഹായിച്ചു.

**ദിവ്യകാരുണ്യ സമ്മേളനത്തിൽ ഒരു മരിയൻ തീർത്ഥാടനം**

നവംബർ 14-ാം തീയതി ഉച്ചകഴിഞ്ഞ് ദിവ്യകാരുണ്യ സമ്മേളനത്തിൽ പങ്കെടുത്ത എല്ലാവരെയും അവിടെ നിന്നും ഒന്നര മണിക്കൂർ യാത്രാദൂരത്തിലുള്ള ഉത്തൻ നാക്കായിലുള്ള വൈലൻകണ്ണി മാതാവിന്റെ തീർത്ഥാടനകേന്ദ്രത്തിലേയ്ക്ക് കൊണ്ടുപോയി. അവിടെ ഏകദേശം പതിനയ്യായിരത്തിനടുത്ത് ഗ്രാമവാസികൾ ഒത്തുകൂടിയിരുന്നു. അവിടുത്തെ ദേവാലയത്തിലെ ഗായകസംഘത്തിന്റെ നേതൃത്വത്തിലുള്ള ഗാനത്തിന്റെ അകമ്പടിയോടുകൂടിയുള്ള ആരാധനയും, അതിനുശേഷം അടുത്തുള്ള മലയിലെ കുരിശിങ്കലേയ്ക്ക് ദിവ്യകാരുണ്യ പ്രദക്ഷിണവും ഉണ്ടായിരുന്നു. മലമുകളിൽ നിന്ന് താഴേയ്ക്കു നോക്കുമ്പോൾ കടൽത്തീരത്തു മുഴുവൻ കത്തുന്ന മെഴുകുതിരികൾ!

കടൽത്തീരത്തു കെട്ടിയുണ്ടാക്കിയ വേദിയിൽ ആ പ്രദേശത്തെ യുവജനങ്ങളുടെ നേതൃത്വത്തിൽ മനോഹരമായ കലാസന്ധ്യയും നടന്നു. മാർപ്പാപ്പയുടെ പ്രതിനിധിയായി പങ്കെടുത്ത കർദ്ദിനാൾ മാൽക്കം രഞ്ജിത്ത് തിരുമേനി ഫ്രാൻസിസ് മാർപ്പാപ്പയെ പ്രതിനിധീകരിച്ച് അവിടെ സന്ദേശം നല്കി. വിശ്വാസത്തിൽ സമ്പന്നരായ കടൽത്തീരത്തുള്ള ഈ ക്രൈസ്തവ സമൂഹം തങ്ങൾക്കു കിട്ടിയ ഈ വലിയ അവസരം തീർത്തും ആഘോഷിക്കുകയായിരുന്നു.

**നാനാത്വത്തിൽ ഏകത്വം എന്ന ദിവ്യകാരുണ്യ സംസ്കാരം**

വാഴ്ത്തപ്പെട്ട പോൾ ആറാമൻ മാർപ്പാപ്പ ബോംബെ അന്താരാഷ്ട്ര ദിവ്യകാരുണ്യ കോൺഗ്രസ്സിൽ ഇപ്രകാരം പറഞ്ഞു: "ധാരാളം ആളുകൾ കിഴക്കുനിന്നും പടിഞ്ഞാറുനിന്നും ഇവിടെവന്ന് കർത്താവിന്റെ മേശയ്ക്കു ചുറ്റും അണിനിരന്നിട്ടുണ്ട്. വിവിധ പാരമ്പര്യങ്ങളും, സംസ്കാരങ്ങളും ഇവിടെ സമന്വയിച്ചിരിക്കുന്നു. എന്നാൽ നമ്മൾ അർപ്പിക്കുന്ന ദിവ്യകാരുണ്യം ഒന്നാണ്. അത് പ്രതിനിധാനം ചെയ്യുന്ന ഐക്യം മനുഷ്യകുലത്തിന്റെ ക്രിസ്തുവിലൂടെ ദൈവത്തിലുള്ള ഒന്നുചേരലിനെയാണ് സൂചിപ്പിക്കുന്നത്''. ഫ്രാൻസിസ് മാർപ്പാപ്പ മുംബൈ ദിവ്യകാരുണ്യ കോൺഗ്രസിന് നൽകിയ വീഡിയോ സന്ദേശത്തിൽ ദിവ്യകാരുണ്യ കോൺഗ്രസ് ഭാരതത്തെ കൂടുതൽ ഐക്യത്തിലേക്ക് നയിക്കട്ടെ എന്ന് ആശംസിച്ചു. ദേശീയ ദിവ്യകാരുണ്യ കോൺഗ്രസ് കത്തോലിക്കർക്കു മാത്രമല്ല ഭാരതത്തിലെ എല്ലാ ജനങ്ങൾക്കുമുള്ള സമ്മാനമാണ്. സാംസ്കാരികമായി വൈവിധ്യങ്ങൾ ഏറെയുണ്ടെങ്കിലും ആത്മീയ സമൃദ്ധിയുടെ നാടാണ് ഭാരതം. സത്യത്തിനുവേണ്ടിയുള്ള അത്യുൽക്കടമായ ദാഹം, ദൈവീക അന്വേഷണം, നന്മയ്ക്കും അനുകമ്പയ്ക്കും അനുകൂലമായ അന്തരീക്ഷം തുടങ്ങിയ തലങ്ങളിൽ അനേകവർഷങ്ങളായി ഭാരതീയ ജനത പ്രതിബദ്ധത കാണിക്കുന്നതായി മാർപ്പാപ്പ തന്റെ സന്ദേശത്തിൽ പറഞ്ഞു.

വൈവിധ്യങ്ങളുടെ സമ്പന്നതയാണ് ഭാരതത്തിന്റെ ഐക്യത്തിന്റെ അടിസ്ഥാനം. നാനാ

ഞാന്റു്യാപ്യി പേഠ്യം

# ബീഹാർ പഠിപ്പിക്കുന്നതും കേരളം പഠിക്കാത്തതും



ബോബി ഏബ്രഹാം



പ്രകൃതിയിൽ ഉണ്ടാകാൻ പോകുന്ന മാറ്റങ്ങൾ മുമ്പേ അറിയാൻ മറ്റു ജീവജാലങ്ങൾക്ക് മനുഷ്യരേക്കാൾ കഴിവുണ്ട്. ഭൂകമ്പം ഉണ്ടാകും മുമ്പ് കിളികൾ പറന്നുയരുകയും അഭയസ്ഥാനം തേടി ഓടുകയും ചെയ്യും. രാജ്യത്ത് ഏറ്റവും ഒടുവിൽ തിരഞ്ഞെടുപ്പ് നടന്ന രണ്ടു സംസ്ഥാനങ്ങളും നമ്മെ ഓർമിപ്പിക്കുന്നത് ഈ പ്രകൃതി സത്യമാണ്. വലിയ ജീവിത നിലവാരമോ ബൗദ്ധിക ജാഡകളോ ഇല്ലാത്ത സമൂഹമായ ബിഹാറിലെ പാവപ്പെട്ട മനുഷ്യർ രാജ്യം അഭിമുഖീകരിക്കുന്ന വലിയ അപകടത്തെ തിരിച്ചറിയുകയും അതിശക്തമായ രീതിയിൽ ബാലറ്റിലൂടെ അതിനെ പ്രതിരോധിക്കുകയും ചെയ്തിരിക്കുന്നു. ഇതേ സമയം ഇങ്ങ് കേരളത്തിലെ നാഗരിക ജനത ആ അപകടത്തെ രണ്ടു കയ്യും നീട്ടി സ്വീകരിക്കുകയും ചെയ്തിരിക്കുന്നു. 1977ലും ഇതിനു സമാനമായിരുന്നു അവസ്ഥ. അന്ന് അടിയന്തരാവസ്ഥയ്ക്കെതിരെ പോരാട്ടം ആദ്യം ഉയർന്നത് ബിഹാറിന്റെ മണ്ണിൽ നിന്നായിരുന്നു എന്നു മാത്രമല്ല, ബലറ്റിലൂടെ അന്ന് ആ സർക്കാരിനെ തൂത്തെറിയാനും അവർക്കായി. എന്നാൽ അടിയന്തരവാസ്ഥയുടെ സദ്ഫലങ്ങളിൽ മാത്രം അഭിരമിച്ച കേരള സമൂഹം അടിയന്തരാവസ്ഥയ്ക്കനുകൂലമായി വോട്ട് ചെയ്യുകയും ചെയ്തു.

കഴിഞ്ഞ പൊതുതിരഞ്ഞെടുപ്പിൽ തങ്ങൾക്കു കിട്ടിയ മൃഗീയ ഭൂരിപക്ഷം ന്യൂനപക്ഷങ്ങൾക്കു മേലും ദലിത് പിന്നാക്ക വിഭാഗങ്ങൾക്കു മേലും കുതിര കയറാനുള്ള ലൈസൻസായാണ് ബിജെപിയും ആർഎസ്എസും ഉൾപ്പെടുന്ന സംഘപരിവാർ

---

ത്വത്തിൽ ഏകത്വം പുലർത്തുന്ന ഭാരത സംസ്കാരത്തെ പരിപോഷിപ്പിക്കുന്ന മനോഭാവത്തോടു കൂടിയുള്ള പെരുമാറ്റം എല്ലാവരുടെയും ഭാഗത്തു നിന്നും ഉണ്ടാകേണ്ടതാണ്. ഇതിനെതിരെ ഉയരുന്ന വെല്ലുവിളികളെ ദിവ്യകാരുണ്യത്തിൽ ആശ്രയിച്ചുകൊണ്ട് നേരിടുവാൻ ഭാരതീയരായ നമുക്ക് കഴിയണം. സഭാവിശ്വാസികളിൽ, ദിവ്യകാരുണ്യം അവരുടെ ജീവിതത്തതിന്റെ കേന്ദ്രവും അതുപോലെതന്നെ സഭയുടെ ദൗത്യത്തിന്റെയും ജീവിതത്തിന്റെയും ഉറവിടവുമാണ്. ഈ ദൗത്യം വിജയകരമായി നിർവ്വഹിക്കുന്നതിന് മുംബൈ ദിവ്യകാരുണ്യ കോൺഗ്രസ് നമ്മോടു ആവശ്യപ്പെടുന്നു.

കർദ്ദിനാൾ മാൽക്കം രഞ്ചിത്തിന്റെ കുർബാനയോടുകൂടി സമാപിച്ച ദിവ്യകാരുണ്യ കോൺഗ്രസിന്റെ സന്ദേശം സ്വീകരിച്ച്, കുർബാനയർപ്പിച്ച്, കുർബാന സ്വീകരിച്ച് കുർബാനയായിത്തീരുന്ന അവസ്ഥയിലേക്ക് നാമെല്ലാവരും വളരുന്നതിന് നമുക്കും പരിശ്രമിക്കാം.

ശക്തികൾ കണ്ടതെന്ന ആക്ഷേപം രാജ്യമെമ്പാടും ഉയർന്നിരുന്നു. രാജ്യത്തിന്റെ ബഹുസ്വരതയെ തകർക്കാനും ഏകപക്ഷീയമായ തീരുമാനങ്ങൾ അടിച്ചേൽപിക്കാനും ശ്രമിക്കുന്നതായും ആരോപണം ഉയർന്നു. ഈ അപകടത്തെ പ്രതിരോധിക്കാൻ ആദ്യമൊന്നും രാജ്യത്തെ മറ്റു രാഷ്ട്രീയ പ്രസ്ഥാനങ്ങൾക്കായില്ലെങ്കിലും ബിഹാർ തിരഞ്ഞെടുപ്പോടെ ചിത്രം മാറുകയായിരുന്നു. ബിഹാറിൽ അതിശക്തമായ വേരുകളുള്ള ലാലുപ്രസാദ് യാദവും വികസനത്തിന്റെ പുത്തൻ സ്വപ്നങ്ങൾ പകർന്നു നൽകിയ നിതീഷ് കുമാറും ഒരു കാലത്ത് ശക്തരായിരുന്ന കോൺഗ്രസും ഒന്നിച്ചതോടെ അത് ഇന്ത്യൻ രാഷ്ട്രീയ ചിത്രം മാറ്റിവരച്ചു. പതിവു പോലെ വികസനം, വർഗീയത, വിഭാഗീയത തുടങ്ങിയ കാർഡുകളെല്ലാം എടുത്തുവീശിയെങ്കിലും ബിഹാറിലെ ഗ്രാമീണ ജനത നിശ്ചയിച്ചുറപ്പിച്ചതു പോലെ വോട്ട് ചെയ്തു. മോദിയും അമിത് ഷായും മാത്രമല്ല, തിരഞ്ഞെടുപ്പ് ഫല വിശാരദർ പോലും ഞെട്ടിപ്പോയ ഫലമാണ് പുറത്തുവന്നത്.

ബിഹാറിലെ തിരഞ്ഞെടുപ്പ് ചില കാര്യങ്ങൾ നമുക്കു വ്യക്തമാക്കുന്നു. വിഭാഗീയതയുടെ രാഷ്ട്രീയമല്ല ഇന്ത്യൻ ജനതയ്ക്കു താല്പര്യം. വികസനോന്മുഖമായ അഴിമതിരഹിതമായ ഒരു ഭരണം അവർ പ്രതീക്ഷിക്കുന്നു. മോദിക്കും കൂട്ടർക്കും തെറ്റിപ്പോയതും അവിടെയാണ്. രണ്ടാം യുപിഎ സർക്കാരിന്റെ കാലത്തുണ്ടായ അഴിമതിക്കഥകളും മറ്റും കണ്ട് സഹികെട്ട ജനത്തിന്റെ ശക്തമായ പ്രതികരണമാണ് 2014 പൊതുതിരഞ്ഞെടുപ്പിൽ രാജ്യത്തുണ്ടായത്. എന്നാൽ ഇതിനെ ഹിന്ദു അനുകൂല തരംഗം എന്നു വ്യാഖ്യാനിക്കാനാണ് സംഘപരിവാർ ശ്രമിച്ചത്. വികസനം പിന്നിലേക്കു പോവുകയും പശു മുന്നിലേക്കു വരുകയും ചെയ്തു. പശുശാസ്ത്രം പറഞ്ഞിരുന്നാൽ വോട്ട് വരില്ല എന്ന് മോദിക്കും അമിത് ഷായ്ക്കും ഇപ്പോൾ മനസ്സിലായിക്കാണും.

മോദിക്കേറ്റതുപോലെ തന്നെയുള്ള തിരിച്ചടിയാണ് അമിത് ഷായ്ക്കും തിരഞ്ഞെടുപ്പ് സമ്മാനിച്ചത്. കഴിഞ്ഞ പാർലമെന്റ് തിരഞ്ഞെടുപ്പിനു മുന്നോടിയായി ഉത്തർപ്രദേശിൽ അമിത് ഷാ നടത്തിയ കളമൊരുക്കൽ ആണ് ബിജെപിക്ക് സഹായകരമായത്. ആ കാലത്ത് യുപിയുലുണ്ടായ നൂറുകണക്കിന് വർഗീയ കലാപങ്ങൾ അമിത് ഷായുടെ സൃഷ്ടിയാണെന്ന് ആരോപണമുണ്ടായിരുന്നു. ആ കലാപങ്ങളിലൂടെ വർഗീയ ധ്രുവീകരണവും അതുവഴി തിരഞ്ഞെടുപ്പു വിജയവും ഉറപ്പാക്കുകയും എന്നതായിരുന്നു തന്ത്രം. അതു വിജയിക്കുകയും ചെയ്തു. എന്നാൽ നിലാവുള്ളിടത്തോളം കക്കരുത് എന്ന പ്രാഥമിക പാഠം ഷായും കൂട്ടരും മറന്നുപോയി. ബിഹാറിലും ഇത്തരം തന്ത്രം മെനഞ്ഞെങ്കിലും ജാഗ്രതയോടെ നിന്ന പൊതുജനത്തിനു മുന്നിൽ അതു വിലപ്പോയില്ല എന്നുവേണം അനുമാനിക്കാൻ. തിരഞ്ഞെടുപ്പ് ദിനത്തിന്റെ തലേന്നു പോലും പത്രങ്ങളിൽ പശു പരസ്യം നൽകുകയായിരുന്നു ബിജെപി അനുകൂലികൾ. പക്ഷേ ഫലിച്ചില്ല.

ബിഹാറിലെ ശക്തമായ ജാതി സമവാക്യവും ബിജെപിയെ തിരിഞ്ഞുകൊത്തി. സവർണ വിഭാഗത്തിന്റെ അഹന്ത വേണ്ടുവോളം അനുഭവിച്ച ജനതയാണ് ബിഹാറിലെ പിന്നാക്കക്കാരും ദലിതരും. ആ വിഭാഗത്തിലെ ചിലരെ തങ്ങൾക്കൊപ്പം നിർത്താനായെങ്കിലും ആ ജനവിഭാഗത്തെ തങ്ങൾക്കൊപ്പം കൂട്ടാനായില്ലെന്ന് ബിജെപി ഇപ്പോൾ തിരിച്ചറിയുന്നു. അവരെ കൂടെ നിർത്താൻ അന്ധമായ ന്യൂനപക്ഷ വിരോധവും ഹിന്ദുത്വ അജണ്ടയും മാത്രം പോരെന്ന് സംഘപരിവാർ ശക്തികൾക്ക് മനസ്സിലാക്കിക്കൊടുക്കാൻ ഈ തിരഞ്ഞെടുപ്പ് ഉപകരിച്ചു. ബിഹാറിൽ മാത്രമല്ല, രാജ്യം മുഴുവൻ ഇതുതയൊണ് അവസ്ഥയെന്ന് ബിജെപി മനസ്സിലാക്കുമെന്ന് പ്രതീക്ഷിക്കാം.

തിരഞ്ഞെടുപ്പ് കാലത്ത് വമ്പൻ വാഗ്ദാനങ്ങൾ നൽകുകയും പിന്നീട് അത് മറന്നുപോവുകയും ചെയ്ത മോദി തന്ത്രവും പിഴച്ചു. വിദേശത്തുനിന്ന് കള്ളപ്പണം ഇന്ത്യയിലെത്തിക്കുമെന്ന വാഗ്ദാനം വിഴുങ്ങിയതും അദാനിമാർക്കും അംബാനിമാർക്കും വേണ്ടി ഭരണചക്രം തിരിച്ചതും തിരിച്ചടിയായി. 30 രൂപ വിലയുണ്ടായിരുന്ന പരിപ്പിന് 210 രൂപയായി വർധിച്ചത് പൂഴ്ത്തിവയ്പു കൊണ്ടാണെന്ന് മനസ്സിലാക്കാൻ വലിയ വിജ്ഞാനമൊന്നും വേണ്ട. വൻകിട റീയെലർമാരുടെ ഗോഡൗണുകളിൽ പൂഴ്ത്തിവയ്ക്കുകയും കൊള്ളലാഭത്തിന് വിറ്റഴിക്കുകയും ചെയ്ത പരിപ്പുവർഗങ്ങൾ ബിഹാർ തിരഞ്ഞെടുപ്പിൽ നിർണായക ഘടകമായെന്നതും മറന്നുകൂടാ. ഗുജറാത്തെ ഇട്ടാവട്ടമല്ല ഇന്ത്യയെന്ന് മോദി മനസ്സിലാക്കിത്തുടങ്ങിയാൽ അത് രാജ്യത്തിന് ഗുണകരമാകും. അല്ലെങ്കിൽ പെട്ടി മടക്കി സ്വദേശത്തേക്കു മടങ്ങാം. അതാണ് ബിഹാർ മോദിക്കു നൽകു പാഠം.

**കേരളം**

ബിഹാർ ഫലം വരുന്നതിനു തലേദിവസം കേരളത്തിലും പഞ്ചായത്ത് തിരഞ്ഞെടുപ്പ് ഫലം പുറത്തുവന്നു. അരുവിക്കര ഉപതിരഞ്ഞെടുപ്പിൽ നേടിയ മിന്നുന്ന വിജയത്തിന്റെ മയക്കത്തിലായിരുന്നതിനാലാവണം കാലിനടിയിലെ മണ്ണ് ഒലിച്ചുപോകുന്നത് യുഡിഎഫ് നേതൃത്വം അറിഞ്ഞില്ല. അരുവിക്കര വലിയൊരു പാഠമായി ഉൾക്കൊണ്ട ഇടതുപക്ഷം സടകുടഞ്ഞെഴുന്നേല്ക്കുകയും ചെയ്തു. കാലങ്ങളായി കേരളത്തിൽ ചുവടുറപ്പിക്കാൻ ശ്രമിക്കുന്ന

ബിജെപി അരുവിക്കരയിൽ നടത്തിയ പ്രകടനം ഇടതിന്റെ കണ്ണ് തുറപ്പിക്കുന്നതായിരുന്നു. അതിനുപുറമേ എസ്എൻഡിപി യോഗത്തെ കൈയിലെടുക്കാനുള്ള ബിജെപി നീക്കത്തിലും അവർ അപകടം മണത്തു. പാളയത്തിലെ പട പറഞ്ഞൊതുക്കി വി.എസ്. അച്യുതാനന്ദനെ പരിണതപ്രജ്ഞനെത്തന്നെ അവർ കളത്തിലിറക്കി. വി.എസ്.ഉയർത്തിയ ആരോപണ ശരങ്ങൾ പ്രതിരോധിക്കാനാവാതെ വെള്ളാപ്പള്ളി വിയർത്തപ്പോൾ കോൺഗ്രസ് ക്യാംപിൽ വി.എം. സുധീരൻ മാത്രമേ ആത്മാർഥതയോടെ രംഗത്തിറങ്ങിയുള്ളു. യുഡിഎഫ് നേതൃത്വത്തിലെ മറ്റെല്ലാവരും മൗനം പാലിക്കുകയായിരുന്നു.
ഈ അനിശ്ചിതാവസ്ഥ വിഎസ് നന്നായി മുതലെടുക്കുകയും ചെയ്തു.

ഗോമാംസം എന്ന തൊട്ടാൽ പൊള്ളുന്ന വിഷയത്തെ കേരളത്തിലെ സാമൂഹികാന്തരീക്ഷത്തിന്റെ പശ്ചാത്തലത്തിൽ കുറിക്കുകൊള്ളുന്ന വാക്കുകളിലൂടെ പൊളിച്ചടുക്കാനും വിഎസിന് സാധിച്ചു. മാധ്യമരംഗത്തു പ്രവർത്തിക്കുന്നവരിൽ ഭൂരിപക്ഷവും കാറ്റ് ഇടത്തോട്ട് വീശുകയാണെന്ന് നേരത്തേതന്നെ തിരിച്ചറിഞ്ഞു. പക്ഷേ മുന്നറിയിപ്പുകൾ മനസ്സിലാക്കാനാവാത്തവണ്ണം ബധിരരും അന്ധരുമായിപ്പോയി യുഡിഎഫ് നേതൃത്വം. ന്യൂനപക്ഷത്തിന് ആശ്രയിക്കാവുന്ന രാഷ്ട്രീയശക്തി തങ്ങളാണെന്ന് ഇടതുപക്ഷം നടത്തിയ പ്രചാരണം ഫലിച്ചു. എന്നാൽ അരുവിക്കരയിലെ കണക്കുകളിൽ തന്നെയായിരുന്നു യുഡിഎഫ് നേതൃത്വം പ്രതീക്ഷയർപ്പിച്ചിരുന്നത്. ആ കണക്ക് ഇങ്ങനെയായിരുന്നു. ഇടതുപക്ഷത്തിന്റെ കുറച്ചു വോട്ടുകൾ ബിജെപി പിടിച്ചുമാറ്റുന്നു. യുഡിഎഫിന്റെ വോട്ട് ബാങ്ക് സുരക്ഷിതമായി നിൽക്കുന്നു. ഫലത്തിൽ ബിജെപിയും ഇടതുപക്ഷവും പരാജയപ്പെടുമ്പോൾ യുഡിഎഫ് സുരക്ഷിതമായി കരയ്ക്കടുക്കുന്നു.

എന്നാൽ ഏകദിന ക്രിക്കറ്റിനും ടെസ്റ്റിനും വേണ്ടത് രണ്ടു തന്ത്രങ്ങളാണെന്ന് ഉമ്മൻ ചാണ്ടിയും കൂട്ടരും മറന്നുപോയി. അരുവിക്കര ഒരു ഉപതിരഞ്ഞെടുപ്പു മാത്രമായിരുന്നു. കെ.എം. മാണിക്കെതിരായ കോഴ ആരോപണം അരുവിക്കരയ്ക്കുശേഷം ശക്തമായി. വിജിലൻസിനെ ഉപയോഗിച്ച് കേസ് അട്ടിമറിക്കാൻ ശ്രമിക്കുന്നുവെന്ന ഇടതുപക്ഷ അരോപണത്തിൽ കഴമ്പുണ്ടെന്ന് പൊതുജനത്തിനു തോന്നിത്തുടങ്ങി. തിരഞ്ഞെടുപ്പിന്റെ മൂർധന്യാവസ്ഥയിൽ മാണിക്കെതിരെയുണ്ടായ വിജിലൻസ് കോടതി പരാമർശം യുഡിഎഫിനെ നടുക്കടലിൽ മുക്കാൻ കഴിവുള്ള ആണവായുധമായിരുന്നു. അത് തിരഞ്ഞെടുപ്പിൽ യുഡിഎഫിനുണ്ടായ ആഘാതം ചില്ലറയല്ല. ചുരുക്കത്തിൽ ബിജെപി ഉയർത്തുന്ന



വർഗീയ അജണ്ടയെ പ്രതിരോധിക്കാനാവാതെ പോയതും മാണിക്കെതിരായ കോഴ ആരോപണവും യുഡിഎഫിന് വിനയായി മാറി. ചില ജില്ലകളിലൊക്കെ പിടിച്ചുനിൽക്കാൻ കഴിഞ്ഞെങ്കിലും മൊത്തത്തിൽ യുഡിഎഫിന് തിരഞ്ഞെടുപ്പ് നഷ്ടക്കച്ചവടമായി മാറി. വിജിലൻസ് കോടതി വിധി വന്നപ്പോൾ തന്നെ കെ.എം. മാണി സ്ഥാനമൊഴിഞ്ഞിരുന്നുവെങ്കിൽ ഒരുപക്ഷേ തിരഞ്ഞെടുപ്പുഫലം കുറച്ചുകൂടി അനുകൂലമാകുമായിരുന്നുവെന്ന് പ്രതീക്ഷിക്കുന്നവരുമുണ്ട്.

ഈ തിരഞ്ഞെടുപ്പ് കേരളത്തിലെ രാഷ്ട്രീയചിത്രത്തിൽ ചില കടുംവർണങ്ങൾ വാരിവിതറുന്നുണ്ട്. നിരക്ഷരകുക്ഷികളെന്നു നമ്മൾ പരിഹസിക്കുന്ന ബിഹാറികൾ വർഗീയ അജണ്ടയുടെ പ്രവാചകരെ ചെറുത്തുതോൽപിച്ചപ്പോൾ കേരളത്തിലെ നാഗരിക മനസ്സുകൾ ബിജെപിയുടെ വർഗീയ അജണ്ടയെ സ്വീകരിക്കാൻ തയ്യാറായി എന്ന വസ്തുത കാണാതെ പോകരുത്. തിരുവനന്തപുരത്തും പാലക്കാട്ടും ഒക്കെ നഗര ഭരണം കയ്യടക്കാൻ ശേഷിയുള്ള പാർട്ടിയാണ് തങ്ങളെന്ന് അവർ തെളിയിച്ചു. ഇത്തവണ പൂർണമായി അതു സാധിച്ചില്ലെങ്കിലും അവർ ഇനി അടങ്ങിയിരിക്കില്ല. കാരണം രക്തം മണത്ത കടുവയെപ്പോലെയാണ് വർഗീയ രാഷ്ട്രീയം. കേരളത്തിലും ഭൂരിപക്ഷ, ന്യൂനപക്ഷ ധ്രുവീകരണം സാധ്യമാകും എന്ന് തിരഞ്ഞെടുപ്പു ഫലം വച്ച് അവർ വിലയിരുത്തുന്നു. അതിന് എന്തു ഹീനതന്ത്രം പ്രയോഗിച്ചാലും അമിതമാകില്ല എന്ന പക്ഷക്കാരനാണ് അമിത് ഷാ എന്ന ദേശീയ നേതാവ്. കരുതിയിരുന്നില്ലെങ്കിൽ ഏറ്റവും കൂടുതൽ നഷ്ടം വരുക യുഡിഎഫിനായിരിക്കും എന്ന് ഈ തിരഞ്ഞെടുപ്പ് മുറിയിപ്പ് നൽകുന്നു.

ഇപ്പോഴും മതേതരമായ മനസ്സ് കാത്തുസൂക്ഷിക്കുന്ന ബഹുഭൂരിപക്ഷം ജനങ്ങളുള്ള സംസ്ഥാനമാണ് കേരളം. ആ മതേതര മനസ്സിനെ വ്രണപ്പെടുത്താതിരിക്കാൻ ന്യൂനപക്ഷവും ഭൂരിപക്ഷവും ഒരുപോലെ ശ്രദ്ധിക്കണമെന്ന ശക്തമായ സന്ദേശവും ഈ തിരഞ്ഞെടുപ്പ് ഫലം മുന്നോട്ടുവയ്ക്കുന്നു.




# ശിശുക്കൾക്ക് വെളിപ്പെടുത്തിയ സുവിശേഷം

**ഉണ്ണി അമ്മയമ്പലം**



"യേശു ഉദ്ഘോഷിച്ചു: സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും നാഥനായ പിതാവേ, നീ ഇക്കാര്യങ്ങൾ ബുദ്ധിമാന്മാരിലും വിവേകികളിലും നിന്നു മറച്ച് ശിശുക്കൾക്ക് വെളിപ്പെടുത്തിയതിനാൽ ഞാൻ നിന്നെ സ്തുതിക്കുന്നു" (മത്തായി 11 : 25).

ഒരു ശിശു തന്റെ പിതാവിൽ അർപ്പിക്കുന്ന വിശ്വാസവും ആശ്രയവും പരിധികളില്ലാത്തതാണ്. പിതാവിന്റെ കരങ്ങൾ സുശക്തങ്ങളാകയാൽ അവയിൽ താൻ സുരക്ഷിതനാണെന്ന് ഒരു ശിശു വിശ്വസിക്കുന്നു. അവന്റെ കാഴ്ചയിൽ ലോകത്തിലെ ഏറ്റവും സുപ്രധാനനായ വ്യക്തി തന്റെ പിതാവാണ്. പിതാവിന്റെ കരങ്ങളിൽ ആയിരിക്കുന്നിടത്തോളം അവൻ യാതൊന്നിനേയും ഭയപ്പെടുന്നില്ല. എന്തിനേയും നേരിടാനുള്ള ധൈര്യം അവനുണ്ട്. പിതാവിന്റെ വാക്കുകളിലും പ്രവൃത്തികളിലും ഒരു ശിശുവിന് അസാധാരണമായ വിശ്വാസമുണ്ട്. എന്തിനും തന്റെ പിതാവിനെ ആശ്രയിക്കാമെന്ന് ശിശുവിന് തീർച്ചയുണ്ട്.

ശിശുക്കൾ തങ്ങളുടെ പിതാക്കന്മാരിൽ എന്നപോലെ, ദൈവത്തിലും അവിടുത്തെ വചനത്തിലും വിശ്വാസവും പ്രത്യാശയുമർപ്പിച്ച് സമാധാനം കണ്ടെത്തുന്നവരെ യേശു തനിക്കു ചുറ്റും കാണുന്നു. സരള ഹൃദയരായ തന്റെ കേൾവിക്കാരെ പ്രതി ആനന്ദ നിർഭരനായി ദൈവത്തിനു നന്ദിപറയുന്ന യേശുവിനെ സുവിശേഷത്തിൽ നാം കാണുന്നു.

ദൈവവചനം എന്റെ കാലുകൾക്ക് വിളക്കും ഊടുവഴികൾക്ക് പ്രകാശവും ആകുന്നു എന്ന് ആലപിക്കുന്ന നമ്മൾ സരള ഹൃദയരായി, ലളിതമാനസരായി ദൈവവചനം സ്വീകരിക്കാൻ തയ്യാറാകണം.

നമ്മുടെ അറിവിനെയും പ്രായോഗികതയേയും ദീർഘവീക്ഷണത്തേയും അതിലംഘിക്കുന്നതാണ് ദൈവവചനം എന്നു വിശ്വസിക്കുവാനും അവിടുത്തെ കരങ്ങളിൽ സ്വയാർപ്പണം ചെയ്യാനും നമുക്കു സാധിക്കണം.



ലഹരിയുടെ മായാലോകം

# ലഹരി വസ്തുക്കൾ വി. ബൈബിൾ വെളിച്ചത്തിൽ

**പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ**
**ഡോ. ജോജുജോൺ വടക്കേടത്ത്**




ലഹരിവസ്തുക്കൾക്ക് മനുഷ്യചരിത്രത്തോളം തന്നെ പഴക്കമുണ്ട്. അതിനാൽ എല്ലാ മതഗ്രന്ഥങ്ങളും ലഹരിവസ്തുക്കളുടെ ദുരുപയോഗത്തെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. വി. ബൈബിൾ ലഹരിവസ്തുക്കളെപ്പറ്റി വിശദമായിത്തന്നെ ചർച്ചചെയ്യുന്നു. വി. ബൈബിളിലെ 175 വചനങ്ങൾ ലഹരിവസ്തുക്കളുടെ ഉപയോഗത്തെ ശക്തമായി വിലക്കുന്നു. ഇതിന്റെ അടിസ്ഥാനകാരണം ലഹരി വസ്തുക്കൾ ഉപയോഗിക്കുന്നത് ദൈവത്തിനെതിരായ പ്രവൃത്തിയാണ് എന്നതാണ്. ലഹരി വസ്തുക്കൾ ഉപയോഗിക്കുന്നവർക്ക് ദൈവത്തിന്റെ പദ്ധതിയോട് ക്രിയാത്മകമായി സഹകരിക്കാൻ കഴിയുന്നില്ല. **“നാം ദൈവത്തിന്റെ കരവേലയാണ്. നാം ചെയ്യാൻ വേണ്ടി ദൈവം മുൻകൂട്ടി ഒരുക്കിയ സത്പ്രവൃത്തികൾക്കായി യേശുക്രിസ്തുവിൽ സൃഷ്ടിക്കപ്പെട്ടവരാണ്”** (എഫേസോസ് 2/10). മദ്യപാനിക്ക് ദൈവം മുൻകൂട്ടി ഒരുക്കിയ സത്പ്രവർത്തികൾ ചെയ്യാൻ കഴിയുന്നില്ല. അവനെപ്പറ്റിയുള്ള ദൈവപദ്ധതി മനസ്സിലാക്കാനോ പൂർത്തികരിക്കാനോ മദ്യപാനിക്ക് കഴിയുന്നില്ല. ലഹരിവസ്തുക്കൾ മൂലം ജീവിതത്തിലുണ്ടാകുന്ന ഭവിഷ്യത്തുകൾ എന്താണെന്നറിയുന്നത് ദൈവജനത്തിന് ഏറെ പ്രയോജനപ്രദമാണ്.

**1. മദ്യപാനം കല്ലെറിഞ്ഞു കൊല്ലപ്പെടേണ്ട തിന്മ**

നിയമാവർത്തന പുസ്തകത്തിൽ മദ്യപാനം വലിയ ഒരു തിന്മയായാണ് കണക്കാക്കപ്പെടുന്നത്. മോശയുടെ നിയമമനുസരിച്ച് മദ്യാസക്തനെ കല്ലെറിഞ്ഞുകൊല്ലണം. “അപ്പോൾ പട്ടണവാസികൾ അവനെ (മദ്യാസക്തനെ) കല്ലെറിഞ്ഞു കൊല്ലണം. അങ്ങനെ ആ തിന്മ നിങ്ങളുടെ ഇടയിൽ നിന്ന് നീക്കിക്കളയണം. ഇസ്രായേൽ മുഴുവൻ ഇതുകേട്ടു ഭയപ്പെടട്ടെ” (നിയമാവർത്തനം 21/21).

**2. മദ്യപാനം ലോകജീവിതത്തിന്റെ സന്തോഷം കെടുത്തുന്ന തിന്മ**

സെഫാനിയാ പ്രവാചകൻ മദ്യപാനികൾക്കും കുടുംബത്തിനും വരുന്ന വലിയ ഒരു വിനാശത്തെപ്പറ്റി താക്കീത് നൽകുന്നു. മദ്യം ഈ ലോകജീവിതത്തിന്റെ സന്തോഷം കെടുത്തിക്കളയുന്നു. **“അന്ന് ഞാൻ ജറുസലേമിനെ വിളക്കുമായി വന്ന് പരിശോധിക്കും. കർത്താവ് നന്മയോ തിന്മയോ ചെയ്യുകയില്ല എന്ന് ആത്മഗതം ചെയ്ത് വീഞ്ഞിന്റെ മട്ടിൽ കിടന്ന് ചീർക്കുന്നവരെ ഞാൻ ശിക്ഷിക്കും. അവരുടെ**

**വസ്തുവകകൾ കവർച്ച ചെയ്യപ്പെടും. അവരുടെ ഭവനങ്ങൾ ശൂന്യമാകും. അവർ വീട് പണിയും എങ്കിലും അതിൽ വസിക്കുകയില്ല. അവർ മുന്തിരിത്തോട്ടം നട്ടുപിടിപ്പിക്കുമെങ്കിലും അതിൽ നിന്ന് വീഞ്ഞ് കുടിക്കുകയില്ല. (സെഫാനിയാ 1/12, 13).** മദ്യാസക്തർക്ക് അധോഗതിയുണ്ടാകും. സ്വന്തം അധ്വാനത്തിന്റെ ഫലം അവർ അനുഭവിക്കുകയില്ല. ദൈവകൃപയുടെയും സ്നേഹത്തിന്റെയും ആനന്ദം അവർ സ്വയം കെടുത്തിക്കളയുന്നു.

### 3. മദ്യപാനം ദുരിതത്തിലും തോല്‌വിയിലുമെത്തിക്കുന്നു

ദാവീദിന്റെ മകനും ഇസ്രായേലിന്റെ രാജാവുമായ സോളമനിലൂടെ പരിശുദ്ധാത്മാവ് ദൈവജനത്തോട് മദ്യപാനത്തിൽ നിന്ന് ഒഴിഞ്ഞുനില്ക്കാൻ പഠിപ്പിക്കുന്നു. മദ്യപാനം ദുരിതത്തിലും തകർച്ചയിലും തോല്‌വിയിലുമെത്തിക്കുന്നു. **"ദുരിതവും ദുഃഖവും കലഹവും ആവലാതിയും ആർക്കാണ്? ആർക്കാണ് അകാരണമായ മുറിവുകൾ? ആരുടെ കണ്ണാണ് ചുവന്ന് കലങ്ങിയത്? വീഞ്ഞ് കുടിച്ച് സമയം പോക്കുന്നവർക്കും വീഞ്ഞ് കലർത്തി രുചി പരീക്ഷിക്കുന്നവർക്കും തന്നെ. ചഷകങ്ങളിൽ വീഞ്ഞ് ചെമന്ന് തിളങ്ങി കവിഞ്ഞൊഴുകുന്നത് നോക്കിയിരിക്കരുത്. അവസാനം അത് പാമ്പിനെപ്പോലെ കടിക്കുകയും അണലിയെപ്പോലെ കൊത്തുകയും ചെയ്യും. അപ്പോൾ നീ വിചിത്രകാഴ്ചകൾ കാണുകയും വികടത്തം ജൽപിക്കുകയും ചെയ്യും. നീ നടുകടലിൽ അകപ്പെട്ടവനെപ്പോലെയും പാമരത്തിന്റെ മുകളിൽ തൂങ്ങി കിടക്കുന്നവനെപ്പോലെയും ആയിത്തീരും" (സുഭാഷിതങ്ങൾ 23/29-34).** വലിയ ദുരിതവും പരാജയവുമാണ് മദ്യപാനിയെ കാത്തിരിക്കുന്നത്.

### 4. മദ്യപാനം മനുഷ്യനെ ദൈവത്തിന്റെ ശത്രുവാക്കുന്നു

മദ്യം മനുഷ്യനെ ദൈവത്തിന്റെ ശത്രുവാക്കി മാറ്റുന്നു. **"ജഡികതാല്പര്യങ്ങളിൽ മുഴുകിയിരിക്കുന്ന മനസ്സ് ദൈവത്തിന്റെ ശത്രുവാണ്. അത് ദൈവത്തിന്റെ നിയമത്തിന് കീഴ്പ്പെടുന്നില്ല. കീഴ്പ്പെടാൻ അതിന് സാധിക്കുകയില്ല. ജഡികപ്രവണതകൾക്കനുസരിച്ച് ജീവിക്കുന്നവർക്ക് ദൈവത്തെ പ്രസാദിപ്പിക്കുക സാധ്യമല്ല" (റോമാ 8/7,8).** മദ്യാസക്തൻ എപ്പോഴും മദ്യത്തെപ്പറ്റിയും മദ്യം വാങ്ങാനുള്ള മാർഗ്ഗങ്ങളെപ്പറ്റിയും ചിന്തിക്കുന്നു. ദൈവത്തെപ്പറ്റി ചിന്തിക്കാനോ, ദൈവത്തെ പ്രസാദിപ്പിക്കുവാനോ അവന് സാധിക്കുന്നില്ല.

### 5. മദ്യപാനം ക്ഷമിക്കപ്പെടാത്ത തിന്മ

മദ്യപാനം ക്ഷമിക്കപ്പെടാത്ത തിന്മയാണെന്ന് ഏശയ്യായിലൂടെ കർത്താവ് അരുളിച്ചെയ്യുന്നു. "എന്നാൽ അവിടെ ആഹ്ളാദത്തിമിർപ്പ്! കാളകളെയും ആടുകളെയും കൊല്ലുന്നു. അവിടെ ഇറച്ചി തീറ്റിയും വീഞ്ഞുകുടിയും! നമുക്ക് തിന്നു കുടിച്ച് മദിക്കാം, നാളെ നമ്മൾ മരിക്കും എന്ന് അവർ പറയുന്നു. സൈന്യങ്ങളുടെ കർത്താവ് എന്റെ കാതിൽ മന്ത്രിച്ചു. നീ മരിക്കുന്നതുവരെ ഈ അകൃത്യം ക്ഷമിക്കപ്പെടുകയില്ല. സൈന്യങ്ങളുടെ കർത്താവാണ് ഇത് അരുളിച്ചെയ്തിരിക്കുന്നത്"(ഏശയ്യ 22/13,14). ജീവിതത്തിൽ ഒരു തകർച്ചയുണ്ടാകുമ്പോൾ ദൈവത്തിലേക്ക് തിരിയാതെ മദ്യത്തിലേക്ക് തിരിയുന്നവർക്കുള്ള ശക്തമായ താക്കീതാണ് ഈ വചനങ്ങൾ.

### 6. മദ്യപാനം ദൈവരാജ്യത്തിന്റെ വാതിലടയ്ക്കും

മനുഷ്യന്റെ ജീവിതലക്ഷ്യം സ്വർഗ്ഗമാണ്. "നമ്മുടെ പൗരത്വം സ്വർഗ്ഗത്തിലാണ്" (ഫിലിപ്പി 3/20). "ഒരുവൻ ലോകം മുഴുവൻ നേടിയാലും സ്വന്തം ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ അവന് എന്ത് പ്രയോജനം?" (മത്തായി 16/26) എന്ന് യേശുനാഥൻ ചോദിക്കുന്നു. മദ്യപാനിക്കുണ്ടാകുന്ന ഏറ്റവും വലിയ നഷ്ടം 'നിത്യജീവൻ നഷ്ടപ്പെടുന്നു' എന്നത് തന്നെയാണ്. "അനീതി പ്രവർത്തിക്കുന്നവർ ദൈവരാജ്യം അവകാശമാക്കുകയില്ല എന്ന് നിങ്ങൾ അറിയുന്നില്ലേ? നിങ്ങൾ വഞ്ചിതരാകരുത്. അസൻമാർഗികളും വിഗ്രഹാരാധകരും വ്യഭിചാരികളും സ്വവർഗ്ഗഭോഗികളും കള്ളൻമാരും അത്യാഗ്രഹികളും മദ്യപന്മാരും പരദൂഷകരും കവർച്ചക്കാരും ദൈവരാജ്യം അവകാശമാക്കുകയില്ല" (1 കോറിന്തോസ് 6/9,10). മദ്യപാനിക്ക് സ്വർഗ്ഗം നഷ്ടപ്പെടുന്നു.

### 7. മദ്യപാനി നരകത്തിൽ നിപതിക്കും

'മദ്യപാനി നരകത്തിൽ പതിക്കും' എന്ന് ബൈബിൾ പഠിപ്പിക്കുന്നു. "ലഹരി പാനീയങ്ങളുടെ പിന്നാലെ ഓടാൻവേണ്ടി അതിരാവിലെ ഉണരുകയും വീഞ്ഞ് കുടിച്ച് മദിക്കാൻ വേണ്ടി ഉറങ്ങാതിരിക്കുകയും ചെയ്യുന്നവർക്ക് ദുരിതം! അവരുടെ ഉത്സവങ്ങളിൽ വീണയും കിന്നരവും തപ്പും കുഴലും വീര്യമേറിയ വീഞ്ഞും ഉണ്ട്. എന്നാൽ അവർ കർത്താവിന്റെ പ്രവർത്തികളെക്കുറിച്ച് ചിന്തിക്കുകയോ അവിടുത്തെ കരവേലകളെ നോക്കുകയോ ചെയ്യുന്നില്ല. എന്റെ ജനം അജ്ഞത നിമിത്തം അടിമത്തത്തിലേക്ക് നീങ്ങുന്നു. അവരുടെ പ്രഭുക്കന്മാർ വിശപ്പുകൊണ്ട് മരിക്കുകയും അനേകർ ദാഹാർത്തരായി കഴിയുകയും ചെയ്യുന്നു. അതിനാൽ പാതാളത്തിന്റെ ആർത്തി വർദ്ധിച്ചിരിക്കുന്നു. സീമാതീതമായി അത്



വായ പിളർന്നിരിക്കുന്നു. ജറുസലേമിലെ കുലീനരും സാധാരണരും അവിടുത്തെ വലിയ ആൾകൂട്ടവും അവളിൽ അഭിമാനം കൊള്ളുന്നവരും അതിൽ പതിക്കുന്നു" (ഏശയ്യ 5/11-14).

**8. മദ്യപാനി കെണിയിലകപ്പെടുന്നു**

മദ്യപാനം ഒരു വ്യക്തിയുടെ മനസ്സിനെ ദുർബലമാക്കി കെണിയിലാക്കുന്നുവെന്ന് യേശു പഠിപ്പിച്ചു. "സുഖലോലുപത, മദ്യാസക്തി, ജീവിത വ്യഗ്രത എന്നിവയാൽ നിങ്ങളുടെ മനസ്സ് ദുർബലമാവുകയും ആ ദിവസം ഒരു കെണിപോലെ പെട്ടെന്ന് നിങ്ങളുടെ മേൽ വന്ന് വീഴുകയും ചെയ്യാതിരിക്കാൻ ശ്രദ്ധിക്കുവിൻ. എന്തെന്നാൽ ഭൂമുഖത്ത് ജീവിക്കുന്ന എല്ലാവരുടെയും മേൽ അത് നിപതിക്കും. സംഭവിക്കാനിരിക്കുന്ന ഇവയിൽ നിന്നെല്ലാം രക്ഷപ്പെട്ട് മനുഷ്യപുത്രന്റെ മുൻപിൽ പ്രത്യക്ഷപ്പെടാൻ വേണ്ടകരുത്ത് ലഭിക്കാൻ സദാ പ്രാർത്ഥിച്ചുകൊണ്ട് ജാഗരൂകരായിരിക്കുവിൻ "(ലൂക്കാ 21/34-36). മദ്യപാനം ഒരുവനെ ഊരാകുടുക്കിൽപ്പെടുത്തുന്നു. മദ്യപാനിയുടെ മനസ്സ് ദുർബലമാകുകയും ജീവിതത്തിന്റെ പ്രതിസന്ധികളെ പ്രാർത്ഥനയോടെ നേരിടാനുള്ള കരുത്ത് നഷ്ടപ്പെടുകയും ചെയ്യുന്നു.

'മദ്യപാനം ജഡത്തിന്റെ പ്രവൃത്തിയാണ്' (ഗലാത്തിയാ 5/21) 'മദ്യം ഒരിക്കലും ഉപയോഗിക്കരുത്' എന്ന് വചനം പഠിപ്പിക്കുന്നു. ജഡിക താല്പര്യങ്ങളിൽ മുഴുകിയിരിക്കുന്ന മനസ്സ് ദൈവത്തിന്റെ ശത്രുവാണ്. അതിനാൽ നമുക്ക് ഒരു നല്ല തീരുമാനമെടുക്കാം. "ഒരിക്കലും ഞാൻ മദ്യം ഉപയോഗിക്കുകയില്ല, വാങ്ങുകയില്ല, കൊടുക്കുകയില്ല". നമ്മുടെ തലമുറകൾ അനുഗ്രഹിക്കപ്പെടട്ടെ. ലഹരി വിമുക്ത സഭയും സമൂഹവും എന്ന സഭയുടെ സ്വപ്നം സാക്ഷാത്ക്കരിക്കാൻ നമുക്ക് പ്രതിജ്ഞ ചെയ്യാം.

*(അടുത്ത ലക്കത്തിൽ - **ലഹരിവിമുക്ത സഭയും സമൂഹവും- സഭയുടെ സ്വപ്നം**)*

*തുടരും.............*



## വിജ്ഞാനലോകം

### വർഗ്ഗീസ് ജോർജ്

1. കർദ്ദിനാൾ പദവിയിലേക്ക് ഉയർത്തപ്പെട്ട ആദ്യ കേരള മെത്രാൻ?

   **കർദ്ദിനാൾ ജോസഫ് പാറേക്കാട്ടിൽ (1969)**

2. സഭാചരിത്രത്തിൽ ഏറ്റവും നീണ്ട കാലം ഭരണം നടത്തിയ മാർപ്പാപ്പ? കാലയളവ്?

   **പീയൂസ് ഒമ്പതാമൻ, 32 വർഷം (1846-1878)**

3. "ഹയരാർക്കി" എന്നാൽ എന്ത്?

   **സഭയുടെ നേതൃത്വസംവിധാനത്തെയും, ഭരണക്രമത്തെയും സൂചിപ്പിക്കുന്ന പദം.**

4. എന്താണ് മാർട്ട്യ്രോളജി?

   **ക്രിസ്തീയ രക്തസാക്ഷികളുടെ ഔദ്യോഗിക രജിസ്റ്റർ**

5. ഫ്രാൻസിസ് മാർപ്പാപ്പ, മാർപ്പാപ്പ ആകുന്നതിനു മുമ്പുള്ള പേര്?

   **കർദ്ദിനാൾ ജോർജ് മാരിയോ ബെർ ഗോഗ്ലിയോ**

## ഉപകാരസ്മരണ



**ജോസഫ് കോശി, പട്ടം.**

YOUCAT
യൂക്കാറ്റ്



# യുവജന മതബോധനഗ്രന്ഥം

റവ. ഫാ. ഗീവർഗീസ് വല്യചാങ്ങവീട്ടിൽ

ഖണ്ഡം ഒന്നിലെ മൂന്നു അദ്ധ്യായങ്ങളാണ് വിശകലന വിഷയമാക്കി സംഗ്രഹിക്കുന്നത്. ദൈവ മനുഷ്യബന്ധത്തിലെ അടിസ്ഥാനഘടകമായ വിശ്വാസം എന്ന ദൈവീകപുണ്യമാണ് ഇരുപത്തിനാല് ഖണ്ഡികകളിലായി ആദ്യഭാഗത്ത് യുജന മതബോധന ഗ്രന്ഥം അവതരിപ്പിക്കുന്നത്.

**എന്താണ് നാം വിശ്വസിക്കുന്നത് (1-2)**

എല്ലാവരും രക്ഷിക്കപ്പെടുമെന്നു സത്യം അറിയണമെന്നുമാണ് ദൈവം ആഗ്രഹിക്കുന്നത്. ദൈവത്തെ അറിയാനും സ്നേഹിക്കാനും നമുക്ക് കഴിയണം. നന്മ ചെയ്ത് സ്വർഗ്ഗത്തിൽ എത്താനുമാണ് നാം ഭൂമിയിൽ ജീവിക്കുന്നത്. കാരണം നമ്മൾ ദൈവത്തിൽ നിന്നാണ് വരുന്നത്. ദൈവത്തിന്റെ സ്നേഹം മൂലമാണ് നമ്മെ സൃഷ്ടിച്ചത്. അത് ദൈവത്തിന്റെ തീരുമാനമാണ്. അവിടുത്തെ സ്വതന്ത്രവും നിസ്വാർത്ഥവുമായ സ്നേഹം. ഈ സ്നേഹത്തോട് നാമും പ്രതിസ്നേഹത്തിലൂടെ പ്രത്യുത്തരിക്കണം. ഇവിടെയാണ് ദൈവസ്നേഹവും മനുഷ്യസ്നേഹവും പരസ്പര പൂരകങ്ങളാകുന്നത്. മനുഷ്യനെ സ്നേഹിക്കാൻ ദൈവത്തെ ആദ്യം സ്നേഹിക്കണം (ബ്ളെയ്സ് പാസ്കൽ).

**മനുഷ്യൻ ദൈവത്തെ സ്വീകരിക്കാൻ കഴിവുള്ളവനാണ് (അദ്ധ്യായം 1,3-6)**

ദൈവത്തെ അന്വേഷിക്കാനും കണ്ടെത്താനുമുള്ള ആഗ്രഹം നമ്മിൽ നിക്ഷേപിച്ചത് ദൈവമാണ്. അതിനെ 'മതം' എന്നുവിളിക്കുന്നു. വഴിയും, സത്യവും, ജീവനും അന്വേഷിക്കുന്നവർ ദൈവത്തിൽ എത്തുന്നു. യുക്തിയുടെ ആത്യന്തികമായ അന്വേഷണവും നമ്മെ എത്തിക്കുന്നത് ദൈവത്തിലാണ്. ലോകവും അതിലെ ജീവജാലങ്ങളും ക്രമങ്ങളും വൈവിധ്യവും, വിരൽചൂണ്ടുന്നത് ദൈവത്തിലേക്കാണ്. മനഃസാക്ഷിയുടെ സ്വരം കേൾക്കുന്നവർ ദൈവത്തെ അറിയുന്നു. യുക്തിയ്ക്കപ്പുറമുള്ള യാഥാർത്ഥ്യങ്ങളുടെ നിലനിൽപ് ആർക്കും നിഷേധിക്കാനാവില്ല. നന്മ ചെയ്യുമ്പോൾ നാം ദൈവത്തെ കണ്ടെത്തുന്നു.

അദൃശ്യനായ ദൈവത്തെ അറിയുന്നതനുസരിച്ച് വ്യക്തിജീവിതത്തിൽ മാറ്റം (മാനസാന്തരം) ഉണ്ടാകണം. അതിനു തയ്യാറാകാത്തവർ ദൈവത്തെ അറിയുന്നില്ല. അവർ ദൈവാസ്ഥിത്വം നിഷേധിക്കുകയുമാണ്. നമുക്ക് ആഗ്രഹ്യമായതിന് അസ്ഥിത്വം ഇല്ലായെന്നു പറയാൻ നമുക്കാവില്ല. ബുദ്ധീകാശയങ്ങളിൽ ദൈവത്തെ പൂർണ്ണമായി വെളിപ്പെടുത്താനാകില്ല. അപൂർണ്ണങ്ങളായ ബിംബങ്ങളിലൂടെയും പരിമിതമായ ആശയങ്ങളിലൂടെയും മാത്രമേ നമുക്ക് ദൈവത്തെക്കുറിച്ച് പറയാനാകും. അതിനാൽ നമ്മുടെ ഭാഷ നിരന്തരം വിശുദ്ധമാക്കുകയും വളർത്തുകയും വേണം.

**ദൈവം മനുഷ്യരായ നമ്മെ സമീപിക്കുന്നു (അദ്ധ്യായം 2, 7-19)**

നിത്യനും നിഗൂഢാത്മകനുമായ ദൈവം സ്നേഹം മൂലം സ്വയം വെളിപ്പെടുത്തി. അതാണ് ദൈവത്തെക്കുറിച്ചുള്ള നമ്മുടെ അറിവ്. പഴയനിയമത്തിൽ

- മനുഷ്യരോടുള്ള വിശ്വസ്തതയിൽ നിലനിൽക്കുന്ന ദൈവമായി
- നോഹയുമായി ഉടമ്പടി സ്ഥാപിക്കുന്നു.
- അബ്രഹാത്തെ ജനതകളുടെ പിതാവാക്കി വിളിക്കുന്നു.
- മോശയ്ക്ക് സ്വന്തം പേര് പറഞ്ഞ് സ്വയം വെളിപ്പെടുത്തി (യാഹ്‌വേ)
- സീനായ് മലയിൽ ജനവുമായി ഉടമ്പടി ബന്ധം ആരംഭിക്കുന്നു.

കാലപൂർണ്ണതയിൽ അദൃശ്യനായ ദൈവം യേശുക്രിസ്തുവിലൂടെ നമുക്ക് ദൃശ്യനായി. മനുഷ്യനായി നമ്മോടൊത്തു യാത്രചെയ്തു. ദൈവത്തിന്റെ അവസാനവാക്കാണ് യേശു? അതിനാൽ യേശുവിനുശേഷം വെളിപാടു തുടരുന്നില്ല. ആഗ്രാഹ്യമായ ദൈവിക വെളിപ്പെടുത്തലുകൾ നമുക്ക് ഗ്രഹിക്കാവുന്നതാകാൻ പരിശുദ്ധാത്മാവ് കൂടുതൽ ആഴങ്ങളിലേക്ക് നയിക്കുന്നു. മെക്സിക്കോയില ഗൗദാലുപെ, ഫ്രാൻസിലെ ലൂർദ്ദ് മുതലായ വെളിപ്പെട്ട ദൈവീക രഹസ്യങ്ങൾ കൂടുതൽ മനസ്സിലാക്കാൻ സഹായിക്കുന്നതാണ് ഇത്തരം വെളിപ്പെടുത്തലുകൾ.

സുവിശേഷം പ്രഘോഷിക്കാനുള്ള യേശുവിന്റെ ആഹ്വാനം നമ്മുടെ വിശ്വാസം കൈമാറാൻ പ്രേരിപ്പിക്കുന്നു. ലോകം മുഴുവൻ യേശുവിനെ അറിയണം. വാക്കിലും പ്രവൃത്തിയിലും നമ്മൾ മറ്റുള്ളവർക്ക് ക്രിസ്തുവാകണം. **വിശുദ്ധ ലിഖിതങ്ങളിലും സഭയുടെ സജീവപാരമ്പര്യങ്ങളിലുമാണ് യഥാർത്ഥ വിശ്വാസം നാം കാണുന്നത്.** രണ്ടും ഉത്ഭവിക്കുന്നത് ഒരേ സ്രോതസ്സിൽ നിന്നാണ്. ഒരേ ലക്ഷ്യത്തിലേക്ക് നീങ്ങുന്ന സഭയുടെ ഹൃദയത്തിലാണ് വിശുദ്ധ ലിഖിതങ്ങൾ എഴുതപ്പെട്ടിരിക്കുന്നത്.

സഭയുടെ പ്രബോധനാധികാരം പരാമർശിച്ച് വിശ്വാസം സംബന്ധിച്ച കാര്യത്തിൽ സഭയ്ക്ക് തെറ്റുപറ്റില്ലെന്നു പറയുന്നു. കാരണം ശിഷ്യന്മാരിലേക്ക് പരിശുദ്ധാത്മാവിനെ അയയ്ക്കുമെന്നും അവരെ സത്യത്തിൽ സൂക്ഷിക്കുമെന്നും യേശു വാഗ്ദാനം ചെയ്തിട്ടുണ്ട്. വിശുദ്ധ ലിഖിതം മനുഷ്യ രക്ഷയുടെ മാർഗം. പരിശുദ്ധാത്മാവിന്റെ നിവേശനത്താൽ എഴുതപ്പെട്ടതിനാൽ വിശുദ്ധ ഗ്രന്ഥം സത്യമാണ്. ദൈവമാണ് ഗ്രന്ഥകർത്താവ്, എഴുത്തുകാർ ഉപകരണങ്ങൾ മാത്രമാണ്. ചരിത്രവിവരങ്ങളോ ശാസ്ത്രീയ കണ്ടുപിടിത്തങ്ങളോ അറിയിക്കുന്നതല്ല വിശുദ്ധഗ്രന്ഥം. എഴുത്തുകാർ ജീവിച്ചിരുന്ന കാലഘട്ടത്തിന്റെ സ്വാധീനവും മത-സാമൂഹ്യ-സാംസ്കാരിക സവിശേഷതകളും അതിലുണ്ട്. എങ്കിലും:

**ദൈവത്തെക്കുറിച്ച് മനുഷ്യൻ അറിയേണ്ടതെല്ലാം**
**മനുഷ്യരക്ഷയുടെ മാർഗ്ഗവും വിശുദ്ധ ഗ്രന്ഥം നൽകുന്നു.**

പരിശുദ്ധാത്മാവിന്റെ സഹായത്തോടെ പ്രാർത്ഥനാപൂർവ്വം വിശുദ്ധ ലിഖിതങ്ങൾ വായിക്കണം. സ്നേഹവും ആദരവും ഉണ്ടാകണം. അവ രൂപപ്പെട്ട സഭയുടെ സജീവവിശ്വാസ പശ്ചാത്തലത്തിൽ വായിക്കണം. വിശ്വാസചരിത്രം ആരംഭിക്കുന്നത് പഴയനിയമത്തിലാണ്. അതുകൂടാതെ യേശുവിനെ അറിയാനാകില്ല. പുതിയ നിയമത്തിൽ യേശു സ്വയം വെളിപ്പെടുത്തി നമ്മേ കണ്ടുമുട്ടി ദൈവീക വെളിപാട് പൂർണ്ണമാക്കി.

**വർത്തമാന കാലത്തിൽ നമ്മോടു സംസാരിക്കുന്ന**
**കർത്താവിന്റെ വചനങ്ങളാണ് വിശുദ്ധ ലിഖിതങ്ങൾ**

ക്രസ്ത്യാനിയായിരിക്കുക എന്നാൽ ക്രിസ്തുവിന്റെ ജീവിതത്തോട് കൂടുതൽ ആഴത്തിൽ അടുത്തിരിക്കുക എന്നർത്ഥം. വിശുദ്ധ വിഖിതത്തിലെ ക്രിസ്തുവിന്റെ സാന്നിധ്യം സഭയ്ക്ക് ജീവനും ശക്തിയും നൽകുന്നു.

**മനുഷ്യൻ ദൈവത്തോട് പ്രത്യുത്തരിക്കുന്നു (അദ്ധ്യായം 3, 20-24)**

വിശ്വസിക്കുന്നതിലൂടെയാണ് ദൈവത്തോടു നാം പ്രത്യുത്തരിക്കുന്നത്. വിവിധ വഴികളിലൂടെ നമ്മോടു സംസർഗ്ഗം പുലർത്തുന്ന ദൈവത്തെ ശ്രദ്ധിച്ചു കേൾക്കാനുള്ള ഹൃദയം വിശ്വാസത്തിനാവശ്യമാണ്. മനഃസാക്ഷിയിലൂടെയും ദൈവം നമ്മോടു സംസാരിക്കും.

**വിശ്വാസത്തിന് ഏഴു സവിശേഷതകൾ**

**വിശ്വാസം അറിവും വിശ്വസിച്ച് ആശ്രയിക്കലുമാണ്.**

- വിശ്വാസം
- ദൈവത്തിന്റെ സൗജന്യദാനം
- നിത്യരക്ഷയ്ക്ക് ആവശ്യമായ അതിസ്വഭാവിക ശക്തി
- വിശ്വസിക്കുന്ന വ്യക്തിയുടെ സ്വതന്ത്രമനസ്സും വ്യക്തമായ ധാരണയും ആവശ്യമാണ്.
- വിശ്വാസം സുനിശ്ചിതമാണ്.
- സജീവ സ്നേഹത്തിലേക്ക് നയിക്കുന്നു.
- ദൈവവചനം വിശ്വാസം വളർത്തുന്നു.
- സ്വർഗ്ഗീയ സന്തോഷത്തിന്റെ മുന്നാസ്വാദനം നൽകും.

വിശ്വസിക്കുകയെന്നാൽ യേശുവിനെ സ്വീകരിക്കുക എന്നാണർത്ഥം. അടയാളങ്ങളിലൂടെ ദൈവാസ്ഥിത്വത്തെ അറിയുന്നു. ക്രമേണ ദൈവത്തോടു സംസാരിക്കാനും സ്വാതന്ത്രമായി ഐക്യപ്പെടാനുമുള്ള ആത്മധൈര്യം കണ്ടെത്തുന്നു.

**വിശ്വാസവും ശാസ്ത്രവും**

ഇവ പരസ്പര പൂരകങ്ങളാണ്. ക്രൈസ്തവ വിശ്വാസം ശാസ്ത്രത്തെ അംഗീകരിക്കുന്നു. വളർത്തുന്നു. ശാസ്ത്രം മനുഷ്യനെ സേവിക്കാനുള്ളതാണ്. യുക്തിയധിഷ്ടിതമാണ്. എന്നാൽ യുക്തിയ്ക്കപ്പുറമുള്ള യാഥാർത്ഥ്യങ്ങൾ അറിയാനാണ് വിശ്വാസം. ദൈവത്തിന്റെ സ്ഥാനത്ത് സ്വയം പ്രതിഷ്ഠിക്കാനുള്ളതല്ല ശാസ്ത്രം എന്നു വിശ്വാസം നമ്മേ ഓർമ്മിപ്പിക്കും.

**വിശ്വാസവും സഭയും**

വിശ്വാസം വ്യക്തിപരമെങ്കിലും അത് ജീവിക്കുന്നത് സമൂഹത്തിലാണ്. സഭയിൽ നിന്നും നാം വിശ്വാസം സ്വീകരിക്കുന്നു. നമ്മുടെ വിശ്വാസം പങ്കുവയ്ക്കുന്ന ആളുകളുമായുള്ള കൂട്ടായ്മയിൽ അത് നാം ജീവിക്കുന്നു. അതിനാൽ നമ്മുടെ വിശ്വാസം സഭയുമായി അഭേദ്യം ബന്ധപ്പെട്ടിരിക്കുന്നു.




തുടരും......




# ആന്റണിപറഞ്ഞതും, പറയാതിരുന്നതും.....



ടോംസ് ആന്റണി

ആദർശരാഷ്ട്രീയത്തിന്റെ വക്താവും, ആൾരൂപവുമൊക്കെയായി വിലമതിക്കപ്പെടുന്ന ആളാണ് മുൻകേന്ദ്രമന്ത്രിയും, മുൻ മുഖ്യമന്ത്രിയും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ സമുന്നതനേതാവുമായ ശ്രീ എ. കെ. ആന്റണി. രാഷ്ട്രീയ എതിരാളികൾപോലും അദ്ദേഹത്തിന്റെ ഈ ഗുണത്തെ വിലമതിക്കുന്നുണ്ട്. കേരള മുഖ്യമന്ത്രിയായിരുന്നപ്പോൾ ചാരായ നിരോധനം ഏർപ്പെടുത്തിക്കൊണ്ട് രാഷ്ട്രീയ ഇച്ഛാശക്തി അദ്ദേഹം പ്രകടമാക്കി. മദ്യപാനത്തിന്റെ ഇരകളായി കണ്ണീരിലാഴ്ന്നു കിടന്നിരുന്ന പതിനായിരക്കണക്കിന് വീട്ടമ്മമാർക്ക് ആശ്വാസമായിരുന്നു ആ തീരുമാനം. പിന്നീട് താൻ ചെയ്ത ഏറ്റവും മോശപ്പെട്ട തീരുമാനമായിരുന്നു ചാരായ നിരോധനം എന്ന് അദ്ദേഹം പ്രഖ്യാപിച്ചത് എല്ലാവരേയും ഞെട്ടിച്ചു.

ഇപ്പോഴിതാ സ്കൂളിലും കോളേജുകളിലും രാഷ്ട്രീയം നിരോധിച്ചത് തെറ്റായ തീരുമാനമാനമായിരുന്നുവെന്ന് അദ്ദേഹം പ്രഖ്യാപിച്ചിരിക്കുന്നു. പ്രബുദ്ധകേരളം വളരെ ഗൗരവത്തോടെയാണ് ഈ പ്രഖ്യാപനത്തെ കണ്ടത്. മാധ്യമങ്ങളും വൻ വാർത്താ പ്രാധാന്യത്തോടെ ഇക്കാര്യം റിപ്പോർട്ട് ചെയ്തു.

പത്തുവർഷം മുമ്പാണ് കേരളത്തിലെ കാമ്പസുകളിലും സ്കൂളുകളിലും രാഷ്ട്രീയം നിരോധിച്ചത്. ഇതുകൊണ്ട് ഗുണപരമായ ഒരു മാറ്റവും ഉണ്ടായില്ല എന്നുമാത്രമല്ല വലിയ ദോഷങ്ങളാണ് ഉണ്ടായിട്ടുള്ളതെന്നും ശ്രീ. എ. കെ. ആന്റണി ആശങ്കപ്പെടുന്നു.

രാഷ്ട്രീയപ്രസ്ഥാനങ്ങൾക്കുപകരം സ്കൂളുകളിലും കോളേജുകളിലും ജാതിമതസംഘടനകൾ പിടിമുറുക്കി. ചെറിയ പ്രായത്തിൽ തന്നെ വിദ്യാർത്ഥികളിൽ മതഭ്രാന്തുകുത്തിവയ്ക്കാനാണ് ഈ സംഘടനകളുടെ ശ്രമം. വിദ്യാർത്ഥികളെ ജാതി, മത ഭ്രാന്താന്മാരാക്കുന്നതു കേരളത്തിന്റെ ഭാവിയെ ബാധിക്കും. കെ.എസ്.യു. സംസ്ഥാന ക്യാമ്പ് ഉദ്ഘാടനം ചെയ്തുകൊണ്ട് അദ്ദേഹം മുന്നറിയിപ്പ് നൽകി.

വർഗ്ഗീയ സംഘടനകൾ കേരളത്തിലെ വിദ്യാലയങ്ങളിൽ അഴിഞ്ഞാടുകയാണ്. അവയെ നിയന്ത്രിക്കാനുള്ള നിയമങ്ങളൊന്നും നമ്മുക്കില്ല. ഉദ്ദേശ്യം നല്ലതെങ്കിൽ ജാതിമതസംഘടനകളെ വിമർശിക്കുന്നതു ശരിയല്ല. നിർഭാഗ്യവശാൽ പലസംഘടനകളും ഗൂഢലക്ഷ്യങ്ങളോടെയാണ് പ്രവർത്തിക്കുന്നത്. ലക്ഷ്മണരേഖകൾ പരസ്യമായി ലംഘിക്കപ്പെടുന്നു. ജാതിഭ്രാന്തും, മതഭ്രാന്തും വളർത്തി കുട്ടികളെ അസഹിഷ്ണുക്കളാക്കുന്നതിനുള്ള ശ്രമങ്ങൾ പലഭാഗത്തും നടക്കുന്നുണ്ടെന്നും ഇതിനെതിരെ ജാഗ്രത പാലിക്കണമെന്നും ആന്റണി മുന്നറിയിപ്പ് നൽകുന്നു.

അദ്ദേഹത്തിന്റെ ആശങ്കയെ ലേഖകൻ ഗൗരവത്തോടെതന്നെ കാണുകയാണ്. കേരളത്തിൽ ഇന്ന് സദുദ്ദ്യേശത്തോടെയല്ലാതെ പ്രവർത്തിക്കുന്ന ഒട്ടേറെ ജാതിമത സംഘടനകൾ സ്കൂളുകളിലും കോളേജുകളിലും ഇന്ന് വേരുറപ്പിച്ചുകഴിഞ്ഞിരിക്കുന്നു. മതവിദ്വേഷം വളർത്തുക, വർഗ്ഗീയതയും ചേരിതിരിവും സൃഷ്ടിക്കുക, സാമുദായിക ഐക്യം തകർക്കുക, എതിരാളികളെ പ്രവർത്തിക്കാൻ അനുവദിക്കാതിരിക്കുക, രാഷ്ട്രീയ നേട്ടങ്ങൾക്കായി ജാതിയെയും സമുദായത്തെയും ഉപയോഗിക്കുക



എന്നിങ്ങനെയുള്ള കാര്യങ്ങൾ വിദ്യാർത്ഥി സമൂഹത്തെ മൂല്യബോധമില്ലാത്തവരും മതേതരസ്വഭാവമില്ലാത്തവരുമാക്കി മാറ്റുന്നു എന്നത് ആശങ്കാജനകമാണ്.

നല്ല ഉദ്ദേശത്തോടെ പ്രവർത്തിക്കുന്ന ചില മത സംഘടനകൾ നമ്മുടെ ക്യാമ്പസ്സുകളിൽ ഉണ്ട് എന്നതും അവ വിദ്യാർത്ഥിസമൂഹത്തിൽ മൂല്യബോധവും നന്മയും സൃഷ്ടിക്കുന്നു എന്നതും എടുത്തു പറയേണ്ടതുണ്ട്.

ഇത്തരം ആശങ്കകൾക്കിടയിലും രാഷ്ട്രീയ പ്രവർത്തനത്തിന്റെ സ്വാതന്ത്ര്യം സ്കൂളുകളിലേക്കും കോളേജുകളിലേക്കും തിരികെ കൊണ്ടുവരികയാണോ ബദൽ മാർഗ്ഗം എന്ന് ആഴത്തിൽ ചിന്തിക്കേണ്ടതുണ്ട്. വിദ്യാർത്ഥിരാഷ്ട്രീയം നിരോധിക്കാനുള്ള സാഹചര്യത്തെക്കുറിച്ചും ഗൗരവമായി വിലയിരുത്തേണ്ടതുണ്ട്. വിദ്യാർത്ഥികൾക്ക് തീർച്ചയായും രാഷ്ട്രീയാവബോധം അനിവാര്യമാണ്. രാഷ്ട്രീയപാർട്ടികൾക്ക് രാഷ്ട്രനിർമ്മാണത്തിലും രാജ്യത്തിന്റെ മുന്നേറ്റത്തിലും നിർണ്ണായകമായ സ്വാധീനമുണ്ടുതാനും. മൂല്യബോധമുള്ളവരും സാമൂഹിക പ്രതിബദ്ധതയുള്ളവരും ഈ രംഗത്ത് കടന്നുവരേണ്ടത് അനിവാര്യമാണ്.

എന്നാൽ ഒന്നോർക്കുക; ക്യാമ്പസുകളുടെ സ്ഥിതി എന്തായിരുന്നു ? രാഷ്ട്രീയക്കാരുടെ ചട്ടുകമായി നമ്മുടെ വിദ്യാർത്ഥി രാഷ്ട്രീയ സംഘടനകൾ അധഃപതിച്ചു. അക്രമങ്ങളും, കൊലപാതകങ്ങളും നമ്മുടെ സരസ്വതീക്ഷേത്രങ്ങളിൽ അരങ്ങേറി. ക്യാമ്പസ്സുകൾ കലാപഭൂമികളായി മാറി. പ്രിൻസിപ്പൽ, മറ്റ് അദ്ധ്യാപകർ എന്നിവരെ ഖൊരാവോ ചെയ്യുന്നതിലേക്കും കയ്യേറ്റം ചെയ്യുന്നതിലേക്കും നമ്മുടെ ക്യാമ്പസ്സുകൾ അധഃപതിച്ചു. അദ്ധ്യാപകരോടുള്ള നിന്ദയും അനാദരവും ക്യാമ്പസ്സുകളിൽ പ്രതിഫലിച്ചു. പഠിപ്പുമുടക്കു സമരങ്ങളുടെ വേലിയേറ്റം തന്നെയുണ്ടായി. എത്രയോ അദ്ധ്യയന ദിവസങ്ങൾ കുട്ടികൾക്ക് നഷ്ടപ്പെട്ടു.!

**പഠിപ്പു മുടക്കോ, മുടക്കിക്കലോ ?**

തൊഴിലാളി സമരം ചെയ്താൽ മുതലാളിക്കാണ് കൂടുതൽ നഷ്ടം. എന്നാൽ വിദ്യാർത്ഥി പഠിപ്പു മുടക്കിയാൽ വിദ്യാർത്ഥിക്കു മാത്രമാണ് നഷ്ടം. പഠിപ്പുമുടക്ക് സമരം എന്ന വാക്കുതന്നെ തെറ്റാണ്. ഒരു വിദ്യാർത്ഥിക്ക് പഠിപ്പു മുടക്കി വീട്ടിൽ ഇരിക്കാൻ സ്വാതന്ത്ര്യമുണ്ട്. എന്നാൽ മറ്റു വിദ്യാർത്ഥികളുടെ പഠനം മുടക്കുവാൻ ആർക്കാണ് അവകാശം ? കേവലം ഒരു ശതമാനം വിദ്യാർത്ഥികൾ തീരുമാനിച്ചാൽ എല്ലാ കുട്ടികളുടെയും അദ്ധ്യയനം മുടക്കാൻ കഴിയുന്നത് എത്രയോ മ്ലേച്ഛമാണ്. ബാഹ്യശക്തികളുടെ ക്യാമ്പസിലേയ്ക്കുള്ള കടന്നുകയറ്റത്തിലൂടെയും ക്യാമ്പസുകൾ കലാപഭൂമിയാകുന്നുണ്ട്. പുത്തുനിന്നും മൂന്നാലുപേർ വന്ന് വിദ്യാലയങ്ങളിലെ പഠനം മുടക്കുന്നതും നാം എത്രയോ കണ്ടിട്ടുള്ളതാണ്.

വിദ്യാഭ്യാസ അവകാശങ്ങളുടെ മേലുള്ള നഗ്നമായ കടന്നുകയറ്റമല്ലേ അത് ? പഠിക്കുവാനുള്ള അവകാശത്തെ നിഷേധിക്കുന്ന മനുഷ്യാവകാശലംഘനം കൂടിയാണിത്. മനുഷ്യാവകാശത്തെക്കുറിച്ച് കഠോരം പ്രസംഗിക്കുന്ന രാഷ്ട്രീയ പാർട്ടിനേതാക്കൾ ഈ മനുഷ്യാവകാശത്തെ കണ്ടില്ലെന്നു നടിക്കുന്നതെന്ത് ? വിദ്യാർത്ഥികളുടെ അവകാശങ്ങൾക്കുവേണ്ടിയാണ് സമരമെങ്കിൽ അതിന് പഠിപ്പുമുടക്കിയല്ല വേറെ മാർഗ്ഗങ്ങളാണ് അവലംബിക്കേണ്ടത്. രാഷ്ട്രീയ നേതാക്കൾ ഭരണകേന്ദ്രത്തിൽ സ്വാധീനിക്കാൻ കഴിയുന്നവരാണ്. ഇത്തരം സ്വാധീനങ്ങളിലൂടെ വിദ്യാർത്ഥികളുടെ അവകാശങ്ങൾ സംരക്ഷിക്കണം. വിദ്യാർത്ഥികളുടെ അവകാശങ്ങൾ സംരക്ഷിക്കേണ്ടത് മുതിർന്നവരുടെ ബാധ്യതകൂടിയാണ്. അവരെ പഠിപ്പുമുടക്കി തങ്ങളുടെ പാർട്ടിയെ പരിപോഷിപ്പിക്കുന്നതിനുള്ള കുത്സിതമാർഗ്ഗമാക്കി മാറ്റുന്നത് എത്രയോ കിരാതമാണ്. പഠിപ്പു മുടക്കു സമരങ്ങൾ നിയമം മൂലം നിരോധിച്ചേ തീരൂ. അതിനായി എല്ലാ രാഷ്ട്രീയപാർട്ടികളും ഒന്നിച്ച് തീരുമാനമെടുക്കണം.

നമുക്ക് വേണ്ടത് ശാന്തമായ വിദ്യാലയ അന്തരീക്ഷമാണ്. സമാധാനവും സൗഹൃദാന്തരീക്ഷവും വിദ്യാലയങ്ങളിൽ കൂടിയേ തീരൂ. അത്തരം വിദ്യാലയങ്ങളിൽ നിന്നാണ് നല്ല തലമുറ സൃഷ്ടിക്കപ്പെടുന്നത്.

വിദ്യാലയങ്ങളിൽ ജാതിമതസംഘടനകൾ വളരുന്നത് തടയിടാൻ രാഷ്ട്രീയ പ്രസ്ഥാനങ്ങൾ പുനർജ്ജീവിപ്പിക്കുകയല്ല വേണ്ടത്. ജാതി-മതരാഷ്ട്രീയ താത്പര്യങ്ങൾക്കതീതമായി പ്രവർത്തിക്കുന്ന നല്ല സംഘടനകളെ പ്രോത്സാഹിപ്പിക്കണം. നാഷണൽ സർവ്വീസ് സ്കീം, റെഡ്ക്രോസ് പോലുള്ള സംഘടനകൾ വിദ്യാലയത്തിൽ തഴച്ചു വളരണം. മറ്റ് സാമൂഹിക സംഘടനകൾ വഴി സാമൂഹിക പ്രവർത്തനവും, മൂല്യബോധവും കുട്ടികളിൽ നിക്ഷേപിക്കണം. പുതിയ തലമുറ സാമൂഹിക പ്രതിബദ്ധതയുള്ളവരാകണം. വർഗ്ഗീയ ചേരിതിരിവുകളെ ശക്തമായി പ്രതിരോധിക്കാൻ ശേഷിയുള്ളവരാകണം. കലയും, സാഹിത്യവുമെല്ലാം നമ്മുടെ വിദ്യാലയത്തിൽ പരിപോഷിപ്പിക്കപ്പെടണം. ജീവകാരുണ്യ പ്രവർത്തനങ്ങളും നടക്കണം. വിഭാഗീയതയല്ല, കൂട്ടായ്മയാകണം ക്യാമ്പസ്സുകളുടെ കരുത്ത് എന്ന തിരിച്ചറിവ് നമുക്കുണ്ടാകട്ടെ. നമ്മുടെ വിദ്യാലയങ്ങളിൽ നിന്നും പുറത്തിറങ്ങുന്ന യുവാക്കൾ കേരളത്തിന്റെ നലം തികഞ്ഞ പൗരന്മാരായി നിലകൊള്ളട്ടെ. അതിനായി നമുക്ക് കാത്തിരിക്കാം. അത്തരമൊരു അന്തരീക്ഷം നമ്മുടെ വിദ്യാലയങ്ങളിൽ സംജാതമാക്കുവാൻ, രാഷ്ട്രീയ നേതാക്കളും, ഭരണകർത്താക്കളും, അദ്ധ്യാപകരും, രക്ഷകർത്താക്കളും, സാമൂഹിക പ്രവർത്തകരും സജീവമായി രംഗത്തിറങ്ങേണ്ട കാലം അതിക്രമിച്ചു കഴിഞ്ഞിരിക്കുന്നു.

ൃലി□ൽ

# കാരുണ്യവർഷത്തിലൊരു കരോൾഗാനം



ഫാദർ കുര്യൻ വാലുപറമ്പിൽ

ദൈവത്തിന്നാർദ്ര കരുണയാൽ
ഉന്നതത്തിൽ നിന്നുദയ സൂര്യൻ
ഭൂമിയെ സന്ദർശിക്കാനിറങ്ങി
പാഴ്ഭൂമിയെ സന്ദർശിക്കാനിറങ്ങി.

നാന്മുഖ രഥമായി ദാവീദുപുത്രി മേരി
കാൽമുട്ടുകൾ ചക്രങ്ങളാക്കി
എഴുന്നള്ളിച്ചാ നീതിസൂര്യനെ-
യാദ്യമാ ദാവീദിൻ ഗോശാലയിൽ. ആദ്യമാ ...

ശക്തനാം ദൈവം സമാധാനരാജൻ
തൻ ജനത്തിനപ്പമാകാനാഗതൻ
നിത്യജീവനപ്പത്തിൻ വിരുന്നാകാനുള്ളോൻ
അപ്പത്തിൻ ഭവനമാം ബെത്‌ലഹെ്മിലെത്തി. അപ്പത്തിൻ ...

സത്രത്തിലെങ്ങും സ്ഥലം ലഭിക്കാത്തോൻ
സ്വയമപ്പമായ് നല്കും സെഹിയോൻ ശാലയിൽ
കാരുണ്യത്തിൻ വിരുന്നുണ്ണാൻ വിളിക്കുന്നു ദാവീദുപുത്രി
ഇന്നു നമ്മെയാ പുല്ക്കൂട്ടിലേക്ക്. - ഇന്നു നമ്മെ...

ദൈവത്തിന്നാർദ്ര കരുണയാൽ
ഉന്നതത്തിൽ നിന്നുദയസൂര്യൻ
ഇന്നീ വീടിനെ സന്ദർശിച്ചീടട്ടെ
കാരുണ്യമൂർത്തിയായ് ഇന്നുമെന്നുമെന്നേക്കും. - കാരുണ്യ...

# സമർപ്പിത ജീവിതം

## സിസ്റ്റർ മാഡ്‌ലിൻ എസ്. ഐ. സി.

അമ്മതൻ ഉദരത്തിൻ ഉരുവാകും മുൻപെതന്നെ അറിഞ്ഞു സ്നേഹിച്ചു എൻദൈവം
അന്നേ അഭീഷ്ടമായ് എന്നെ തൻ ഹൃത്തിലായ് സ്വന്തമായ് ചേർത്തൊരാസ്നേഹം
അവനിക്കനുഗ്രഹമാകാനെനിക്കായും സമർപ്പിതജന്മമിതേകി
അനുപമസ്നേഹമാം ത്രിയേകദൈവം തൻ സ്നേഹസമ്മാനമീജന്മം

ആകാശമാകവേ മിന്നിവിളങ്ങുന്ന താരകശോഭയ്ക്കതീതം
ആരിലും ദൈവീകഛായ കണ്ടവരേയും ആദരിച്ചീടാനീജന്മം
ആത്മാവിലൊത്തിരി തനയർക്കുജന്മം നൽകാനാണീധന്യജന്മം
ആനന്ദതീരം സകലജനതയ്ക്കുംകാട്ടിക്കൊടുക്കാനീജന്മം

ഇടറാതെ പതറാതെ ഇടയന്റെ പാതയെ പിൻചെല്ലാൻ ശ്രേഷ്ഠമീജന്മം
ഇടവിടാതീശനെ ദർശിച്ചു സന്തതം ഇഹത്തിലെ സ്വർഗ്ഗമായ്തീരാൻ
ഇരുളിലായ് കഴിയുന്ന സഹജർക്കു നിത്യവും വെളിച്ചം പകരാനീജന്മം
ഇന്നുമെന്നുമെങ്ങും രക്ഷനൽകുന്നൊരാ സുവിശേഷമാകാനീജന്മം

ഈശൻ ഹിതമെന്നും ഇടനെഞ്ചിലേറ്റി ജീവിച്ചതിഷ്ടമതാക്കി
ഈ ഭൂവിലാകെ പുലരിതൻപുഷ്പംപോൽകാന്തി സൗരഭ്യം വിതറാൻ
ഈ മണ്ണിൽ ദൈവീകരാജ്യം സമാഗതമായെന്നടയാളമായി
ഈറയർ വാഴ്ത്തുന്നോരീശന്റെ പ്രിയയായി ഭൂസ്വർഗ്ഗരാജ്ഞിപോൽ വാഴാൻ

ഉലകിൻ പൊരുളായ് ഉണ്മയാം ദൈവത്തിൽ ഉണർവ്വോടെ എന്നും അണയാൻ
ഉള്ളതും ഉള്ളും ഉയിർത്തന്നനാഥനായ് ഉരുകും തിരിപോലെ തീരാൻ
ഉയിർന്നെത്തഴുന്നേറ്റൊരാ നസ്രായനേശുവിൽ ഓരോനിമിഷവും ചേരാൻ
ഉയരുവാൻ ഈലോക മോഹങ്ങൾക്കപ്പുറം അനശ്വരജീവനെ പുൽകാൻ

ഊഹംകൊണ്ടല്ലാതെ വിശ്വാസവീഥിയിൽ ഉറപ്പോടെ മുന്നേറിയെന്നും
ഊഷരഭൂമിയാം മാനവഹൃത്തിനെ ഉന്മേഷപൂരിതമാക്കാൻ
ഊറുന്ന ഉറവയിൽ നിന്നുതീർന്നീടുന്ന നന്മതൻ അരുവിപോലായി
ഊഷ്മളസാന്നിധ്യസൗന്ദര്യമാകുവാനാണല്ലോ എന്റെ ഈ ജന്മം

എത്രയോ പാവനജന്മമാണെൻ നാഥൻ എനിക്കായ് കരുതിയെന്നോർത്ത്
എന്നുമെന്നേരവും നന്ദിതൻഹൃദയമായ് വ്രതത്രയമാർഗ്ഗത്തിൽമേവാം
എന്നെ ഞാനാക്കുവാൻ അങ്ങേതായ് തീരുവാൻ ആ കൃപമാത്രമെനിക്ക്
എന്നാളും ആ സ്നേഹം എന്നെ പിരിയില്ല പിരിയുവാൻ അങ്ങേയ്ക്കാവില്ല

ഏറെ വിശ്വാസത്തിൻ മാതൃകയായൊരാ മാതാപിതാസോദരങ്ങൾ
ഏതുനേരത്തിലും നേരിൻ ചരിക്കുവാൻ ഓതിയ ഗുരുഭൂതരെല്ലാം
ഏറുന്ന സ്നേഹത്താലേറ്റേറ്റു പാടും ഞാൻ നീതന്ന സ്നേഹമിതെല്ലാം
ഏകുന്നു സ്നേഹമെ നിത്യബലിയായി എൻ സർവ്വം സമ്പൂർണ്ണമായി

# സെന്റ് ജൂഡ് ചിൽഡ്രൻസ് ഹോം

വടകോട്, വാഴക്കുളം. **Ph: 8547283178**

മുവാറ്റുപുഴ മലങ്കര കത്തോലിക്കാ രൂപതാ വകയായി വടകോട് (വാഴക്കുളം അടുത്ത്) പുതുതായി പ്രവർത്തനം ആരംഭിച്ചിരിക്കുന്ന ഈ സ്ഥാപനത്തിൽ അഞ്ചിനും പതിനഞ്ചിനും ഇടയ്ക്ക് പ്രായമുള്ള ശാരിരീകമോ, മാനസീകമോ ആയി വൈകല്യമുള്ള പെൺ കുട്ടികളെ താമസിപ്പിച്ച് പരിശീലിപ്പിക്കുന്നതിന് സൗകര്യമുണ്ട്. സ്ഥാപനത്തിന് പരിചയ സമ്പന്നരായ ബഹു. സിസ്റ്റേഴ്സ് നേതൃത്വം നൽകുന്നു.






*താൽപര്യമുള്ളവർ ബന്ധപ്പെടുക.*

**Director, St. Jude Children's Home**
**Vadakode P.O., Vazhakulam - 686 670**
**E-mail: sunilmaramkandom@gmail.com**



# മാർ ഗ്രീഗോറിയോസ് ജന്മശതാബ്ദി സ്മാരക അവാർഡ്

ഭാഗ്യസ്മരണാർഹനായ മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജന്മശദാബ്ദി സ്മാരകമായി ഏർപ്പെടുത്തിയ അവാർഡിനുള്ള നിർണ്ണയസമിതിക്ക് രൂപം നൽകി. അവാർഡ് നിർണ്ണയസമിതി അംഗങ്ങളായി മുൻ ചീഫ് സെക്രട്ടറി ലിസി ജേക്കബ് IAS (കൺവീനർ) മുൻ ഡി.ജി.പി. ജേക്കബ് പുന്നൂസ്, മാർ ഇവാനിയോസ് കോളേജ് പ്രിൻസിപ്പാൾ റവ. ഡോ. ജിജി തോമസ് എന്നിവരെയും, സമിതിയുടെ സെക്രട്ടറിയായി ജോജോ കെ. ഏബ്രഹാമിനെയും യോഗം നാമനിർദ്ദേശം ചെയ്തു. നവംബർ മാസം പത്താം തീയതി ചേർന്ന അവാർഡ് കമ്മിറ്റിയുടെ യോഗത്തിൽ അവാർഡായി ഒരു ലക്ഷം രൂപയും പ്രശംസാഫലകവും നൽകുന്നതിനും തീരുമാനിച്ചു. അഭിവന്ദ്യ പിതാവ് തന്റെ ജീവിതത്തിലൂടെ പകർന്നു നൽകിയ ബഹുമുഖങ്ങളായ വീക്ഷണങ്ങൾ ഉൾക്കൊണ്ടുകൊണ്ട് മാനവ സേവയ്ക്കായി സമർപ്പിക്കപ്പെട്ട വ്യക്തികളെയോ സ്ഥാപനങ്ങളെയോ അവാർഡിനായി നാമനിർദ്ദേശം ചെയ്യാവുന്നതാണ്.

അവാർഡിനായി പരിഗണിക്കപ്പെടേണ്ട വ്യക്തികളുടെയോ, സ്ഥാപനങ്ങളുടെയോ വിവരണങ്ങൾ അവർ സേവനമനുഷ്ഠിക്കുന്ന മേഖലയുടെ ലഘു വിവരണത്തോടൊപ്പം തപാൽ മുഖേനയോ ഇ-മെയിൽ വഴിയോ താഴെക്കാണുന്ന വിലാസത്തിൽ ഡിസംബർ 15 ന് മുമ്പായി ലഭിക്കേണ്ടതാണ്.

**ജോജോ കെ. ഏബ്രഹാം,**
കിഴക്കേവീട്, പത്തനാപുരം, കൊല്ലം, കേരളം 689 695.
email:jojoe1966@gmail.com




കേരളത്തിലും ഗൾഫിലും കാൽനൂറ്റാണ്ട് കാലമായി ഭവന നിർമ്മാണ രംഗത്ത് പ്രവർത്തിക്കുന്ന **ഏബനേസർ ബിൽഡേഴ്സിന്റെ** പുതിയ സംരംഭമായ **'ഏട്രിയം സ്ട്രക്ചേഴ്സ്'** നിർമ്മാണ രംഗത്ത് പുത്തൻ ആശയങ്ങൾക്ക് നിറവും രൂപവും നല്കുവാൻ തയ്യാറെടുക്കുന്നു.

വിശ്വസ്തതക്കൊപ്പം, നിർമ്മാണരംഗത്ത് നൂതന ആശയങ്ങളും സാങ്കേതിക വിദ്യകളും പ്രാവർത്തികമാക്കിയാണ് ഇക്കാലമത്രയും ഞങ്ങൾ പ്രവർത്തിച്ചു പോന്നത്. ഞങ്ങൾ പണിത വീടുകളിൽ താമസിക്കുന്നവരുടെ സന്തോഷവും സമാധാനവും അവരുടെ ആരോഗ്യവുമാണ് ഞങ്ങളുടെ മൂലധനം. ഈ അടിത്തറയിൽ നിന്നാണ് തിരുവനന്തപുരത്തിന്റെ ഭരണസിരാകേന്ദ്രമായ കുടപ്പനക്കുന്നിൽ ഞങ്ങളുടെ പുതിയ സംരംഭമായ **'ഗ്രാൻഡ്യൂർ ഹോംസിന്'** തുടക്കമിട്ടത്.

വീട് എന്ന നിങ്ങളുടെ ചിരകാല സ്വപ്നം സാക്ഷാത്കരിക്കുന്നതിന് അനുയോജ്യമായവിധത്തിലാണ് തിരുവനന്തപുരം നഗരത്തിൽ ഒരുക്കുന്ന **'ഗ്രാൻഡ്യൂർ ഹോംസ്'**. നിങ്ങളുടെ ജീവിത കാഴ്ചപ്പാടുകൾക്കും നിങ്ങളുടെ ബഡ്ജറ്റിനും അനുയോജ്യമായ വിധത്തിലാണ് ഞങ്ങൾ ഈ പ്രോജക്ടിന് രൂപം നല്കിയിട്ടുളളത്. പൂർണ്ണമായും പ്രകൃതിയോട് ചേർന്ന് നില്ക്കുന്നവ. നിങ്ങളുടെ വിശ്വാസത്തെ ഞങ്ങൾ നെഞ്ചോട് ചേർത്തു പിടിച്ചാണ് മുന്നേറുന്നത്.നിങ്ങളുടെ സമാധാനവും സന്തോഷവുമാണ് ഈ സംരംഭത്തിന്റെ അടിത്തറ.

attrium
structures

for queries & bookings...
+91 9446443440 (India)
+971 507703988 (UAE)

Bank
Finance
Easily Available

## Distance from Important places

| | | | |
|---|---|---|---|
| Trivandrum International Airport | 9 km | Trivandrum Collectorate & Civil Station | 1 km |
| Railway Station & Central Bus Station | 8 km | St. Thomas Schools | 600 mtrs |
| Medical College | 5 km | Mar Ivanios Vidya Nagar | 2 km |
| KIMS Hospital | 7.5 km | MC Road | 1.5 km |
| Technopark | 12 km | NH | 3 km |

# Grandeur Homes

2/3/4 BHK LUXURY APARTMENTS & VILLAS

TC 19/616, Chandana Gardens, Jayaprakash Lane, Kudappanakkunnu, Trivandrum 695 043

www.attrium.in | sales@attrium.in

